# വിഗ്രഹാരാധനാ ഖണ്ഡനം

# ?

ഗ്രന്ഥകർത്താ:

ബ്രഹ്മാനന്ദസ്വാമി
ശിവയോഗി

# മന:ശാന്തിക്ക് ഒരു ആശ്രമം

ആത്മീയമായ പ്രസന്നത ജീവിതത്തിന്റെ കലുഷ പ്രവാഹത്തിൽ കലർത്തുവാൻ ഈ ആശ്രമം നിലനില്ക്കുന്നു.

മഹാകവി ജി ശങ്കരക്കുറുപ്പ്

മനസ്സമാധാനത്തിനു നമുക്കു ഈ ആശ്രമത്തെ ആശ്രയിക്കാം.

കെ. കേളപ്പൻ

ആകെ ശാന്തമായ അന്തരീക്ഷമാണ് ഈ ആശ്രമത്തിന്നകത്തു് കടന്നാൽ അനുഭവപ്പെടുക. എന്നെപ്പോലുള്ള രാഷ്ട്രീയ പ്രവർത്തകർക്ക് ആശ്രമ വിശ്രമം ആവശ്യമാണെന്നു് എനിക്ക് തോന്നുന്നു.

എ. കെ. ഗോപാലൻ

**" അസത്യത്തിൽനിന്ന് സത്യത്തിലേക്ക് "**

ലോകഗുരു ബ്രഹ്മാനന്ദസ്വാമി ശിവയോഗി കളുടെ ലഘു ജീവചരിത്രം – കെ. ഭീമൻ നായർ എഴുതിയതു്.

ആലത്തൂർ സിദ്ധാശ്രമം കേരളത്തിനകത്തും പുറത്തും സുപ്രസിദ്ധമായ ഒരു സങ്കേതമാണ്. സിദ്ധാശ്രമസ്ഥാപകനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെപ്പോലെ കേരളത്തിൽ ഇത്രയും വ്യക്തിപരമായും അദ്ധ്യാത്മപ്രകാശത്തോടുകൂടിയതുമായ ചലനം ഉണ്ടാക്കിയ മററൊരുവ്യക്തിയും അടുത്ത നൂററാണ്ടിലൊന്നും ഉണ്ടായിട്ടില്ല.

— പനമ്പിള്ളി ഗോവിന്ദമേനോൻ

ആലത്തൂരിലെ സിദ്ധാശ്രമം പരസ്പരം കടിപിടി കൂടുന്ന മൃഗങ്ങളെ തമ്മിലിണക്കുന്ന ഋഷിമാരുടെ സിദ്ധാശ്രമം തന്നെ.

കുട്ടികൃഷ്ണമാരാര്.

# വിഗ്രഹാരാധനാ ഖണ്ഡനം

(മലയാളം)



ഗ്രന്ഥകർത്താ :

ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

പ്രസാധകൻ
നിർമ്മലാനന്ദയോഗി, പ്രസിഡണ്ട്,
ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം
P. B. No. 1., ആലത്തൂർ P. O. 678 541
പാലക്കാട് ജില്ല. ഫോൺ : 342



പകർപ്പവകാശം : ആലത്തൂർ സിദ്ധാശ്രമം
എട്ടാം പതിപ്പ് കോപ്പി 1000
അച്ചടി : സുജാതാ പ്രിന്റേഴ്സ്, ആലത്തൂർ

1992

വില 6 രൂ.

ആനന്ദഏവവിജയതെ മനഃസ്വാസ്ഥതൈവാനന്ദഃ
മനോജയഏവമഹാജയഃ അഹിംസൈവപരമോധർമ്മഃ

അജ്ഞാനദുഃഖായൈവ യജ്ഞാദികരമ്മഃ
ആനന്ദമതമേവസഹജം സർവ്വേഷാമന്യത്സർവ്വംകല്പിതം

# BRAHMANANDASWAMI SIVAYOGI

FOUNDER OF

ANANDAMATHA

ആനന്ദശ്രീ

പരമഹംസ

ബ്രഹ്മാനന്ദസ്വാമി

ശിവയോഗി സൽഗുരുപൂജ്യപാദർ

1852 ആഗസ്ത് 26-ാം നു- അവതരിച്ചു

അഹിംസ, ആലോചന, പൌരുഷം.

ജ്ഞാനം, രാജയോഗം ഇവയുടെ പൂജ്യതയും

അജ്ഞാനകർമ്മകാണ്ഡം, അയുക്തമതാചാരങ്ങൾ

ഇവയുടെ ത്യാജ്യതയും അനുഭവ

യുക്തിപുരസ്സരം തെളിയിക്കുന്ന- അഥവാ

മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്ന-

'ആനന്ദമതം' സ്ഥാപിക്കുകയും

അനേക മുമുക്ഷുക്കളെ

ആനന്ദികളാക്കിത്തീർക്കുകയും ചെയ്തു.

1929 സപ്തമ്പർ 10-ാംനു- പുനരുത്ഥാനരഹിതമായ മഹാനന്ദ സമാധിയടഞ്ഞു. ഈ പരമഗുരുവിൻെറ മഹാനന്ദസമാധിപ്രകാശവൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതന്മാരാക്കിത്തീർത്തു.

എന്ന്, **ശിഷ്യ യോഗിനീദേവി,**

ആനന്ദമതാദ്ധ്യക്ഷ

ആനന്ദ ഏവ വിജയതെ
മനഃസ്വാസ്ഥ്യതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോ ധർമ്മഃ

# വിഗ്രഹാരാധനാ ഖണ്ഡനം

ഹേ ആനന്ദകാംക്ഷികളെ! വിഗ്രഹാരാധനകൊണ്ട് ഇഹലോക സുഖവും ഇല്ല, പരലോക സുഖവും മോക്ഷവും ഇല്ല. നോക്കുവിൻ, അനേകായിരം കെല്പമായി അനേകായിരം ഉറുപ്പിക ചിലവുചെയ്ത് ക്ഷേത്രം കെട്ടി വിഗ്രഹാരാധന ചെയ്യിച്ചും ചെയ്തും വരുന്ന ഹിന്തുരാജാക്കന്മാരുടെ മുമ്പുള്ള രാജാധിപത്യം പോയി, മുഹമ്മദീയരാജാക്കന്മാരുടെ കീഴിൽ വളരെക്കാലം ദുഃഖിച്ച് കഴിച്ചുകൂട്ടി ഇപ്പോഠം ആംഗ്ലേയ ചക്രവർത്തിയുടെ കീഴിലാകുന്നു ബ്രാഹ്മണർ ബിംബാരാധനയെ വിട്ടു കൊണ്ട് ഇംഗ്ലീഷ് പഠിച്ചു പാസ്സായി വക്കീൽ, മുൻസീഫ്, സബ്ജഡ്ജി, ഹൈക്കോർട്ട് ജഡ്ജി എന്നിങ്ങനെ ഓരോ അധികാരം ഭരിച്ചിട്ടും കൃഷി ചെയ്തിട്ടും കച്ചവടം ചെയ്തിട്ടും മററ് പല വ്യാപാരങ്ങഠം ചെയ്തിട്ടും പണവും പൂജ്യതയും സമ്പാദിച്ചുതുടങ്ങി. ബ്രാഹ്മണരിലാണ് ഇന്ന് അധികം ഉദ്യോഗസ്ഥന്മാർ. നായന്മാരിലും മററു ജാതിയിലും ഇത്ര ഉദ്യോഗസ്ഥന്മാർ ഇല്ല. വിഗ്രഹാരാധന കൊണ്ട് സമ്പൽ പുഷ്ടിയുണ്ടാകുമെങ്കിൽ ബ്രാഹ്മണർ അത് വിട്ട് നാനാവ്യാപാരങ്ങഠംക്ക് പോകയില്ല വിഗ്രഹാരാധന

കൊണ്ടു് ഐശ്വര്യപുഷ്ടിയുണ്ടാകുമെങ്കിൽ നമ്മുടെ രാജാക്കന്മാരുടെ ചക്രവർത്തിസ്ഥാനം പോകയില്ല. ചില രാജവംശം ധനഹീനതയെ പ്രാപിക്കയും ഇല്ല. വിഗ്രഹാരാധനകൊണ്ടു് രോഗശാന്തിയും ഉണ്ടാകയില്ല. ഉണ്ടാകുമെങ്കിൽ ബ്രാഹ്മണരും രാജാക്കന്മാരും ഡോക്ടർ, ദരസ്സർ നാട്ടുവൈദ്യൻ എന്നിവരെ കൊണ്ടുവന്നു് ചികിത്സിക്കയില്ല. വിഗ്രഹാരാധനകൊണ്ടു് സന്താന സമൃദ്ധിയും ഉണ്ടാകയില്ല. ഉണ്ടാകുമെങ്കിൽ ബ്രാഹ്മണരുടെ ഇടയിലും ചില രാജാക്കന്മാരുടെ ഇടയിലും സന്തതിയില്ലാതെ വരുവാനോ, ചിലരുടെ വംശനാശം തന്നെ വരുവാനോ സംഗതിയില്ല. വിഗ്രഹാരാധനകൊണ്ടു് ചിത്തശുദ്ധി, സമദൃഷ്ടി, ജ്ഞാനം മുതലായ ഗുണങ്ങളും ഉണ്ടാകയില്ല. ഉണ്ടാകുമെങ്കിൽ ബ്രാഹ്മണർ ഒരേ ജാതിയായ മനുഷ്യരിൽ ചിലരെ ഇന്നും "നീ ശൂദ്രൻ, നീ നികൃഷ്ടൻ, നിന്നെ തൊട്ടാൽ കുളിക്കണം. നീ ഈഴവൻ, നിനക്കു് അരികിൽ അണവാൻ പാടില്ല, ദൂരെ പോ" എന്നു് പറഞ്ഞു് വിലക്കയില്ല. ചിത്തശുദ്ധിയും സമദൃഷ്ടിയും ജ്ഞാനവും വരാതെ മോക്ഷവും സിദ്ധിക്കയില്ല എന്നാണു് പ്രബലപ്പെട്ട പ്രമാണങ്ങരം വിധിച്ചിട്ടുള്ളതു്. അസ്മാദൃക്കുകളുടെ അനുഭവവും അങ്ങിനെതന്നെ. ഈ പറഞ്ഞ സംഗതികരം കൊണ്ടു് അനേകായിരം കാലമായി അനേകായിരം ഉറുപ്പിക ചിലവുചെയ്തു് വിഗ്രഹാരാധന ചെയ്തുപോരുന്ന ദ്വിജന്മാർക്കുകൂടി സമ്പൽ പുഷ്ടിയോ രോഗശാന്തിയോ ചിത്തശുദ്ധിജ്ഞാനമോക്ഷങ്ങളൊ സിദ്ധിച്ചിട്ടില്ലെന്നുള്ളതു് അനുഭവമാകുന്നു. ഈ സ്ഥിതിക്കു് ശൂദ്രാദികരംക്കു് വിഗ്രഹാരാധനകൊണ്ടു്എന്താ സിദ്ധിപ്പാൻ പോകുന്നതു്? ഒന്നും സിദ്ധിക്കയില്ല. വിഗ്രഹാരാധനാദി കർമ്മങ്ങരംക്കു് അർഹന്മാരാണെന്നു് ശാസ്ത്രത്താൽ ഘോഷിക്കപ്പെട്ട ബ്രാഹ്മണാദികരംക്കു് അവകൊണ്ടു് ഒന്നും സിദ്ധിച്ചുകാണു

ന്നില്ല "അതിന്നു് അർഹന്മാരല്ല, അതു് ചെയ്താൽ അധഃ പതിക്കയേ ഉള്ളൂ" എന്നു് ശാസ്ത്രത്താൽ വിധിക്കപ്പെട്ട ശൂദ്രാദികൾക്കു് പിന്നെ എന്താ സിദ്ധിപ്പാൻ പോകുന്നതു്? അധഃപതനമോ? "ശൂദ്രന്നു മന്ത്രോപവാസം കൊണ്ടധോ ഗതി" എന്നല്ലയോ ശിവപുരാണത്തിൽ പറഞ്ഞിരി ക്കുന്നതു് "

ജപസ്തപ സ്തീർത്ഥയാത്രാ
പ്രവ്രജ്യാ മന്ത്രസാധനം
ദേവതാരാധനം ചൈവ
സ്ത്രീശൂദ്രപതനാനിഷൾ"

അർത്ഥം:- ജപം, തപസ്സു്, തീർത്ഥയാത്ര, സന്യാസം, മന്ത്രം, സിദ്ധിവരുത്തുക, പൂജ (വിഗ്രഹാരാധനം) ഈ ആറു കർമ്മങ്ങൾ സ്ത്രീകൾക്കും ശൂദ്രർക്കും അധഃപതനത്തിനുള്ളവയാകുന്നു എന്നല്ലെ അത്രിസംഹിതയിൽ പറഞ്ഞിട്ടുള്ളതു്? ഈ സ്ഥിതിക്കു് ശൂദ്രാദികൾ വിഗ്രഹാരാധനയെ ചെയ്താൽ പതിക്കുമെന്നതിന്നു് സംശയമുണ്ടോ? എന്നാൽ ജ്ഞാനികളുടെ അഭിപ്രായം സ്ത്രീ ശൂദ്രന്മാർ എന്നല്ല. ബ്രാഹ്മണരും സർവ്വമനുഷ്യരും വിഗ്രഹാരാധന കൊണ്ടു് അധഃപതിക്കും എന്നാകുന്നു. ഇതു് ഞാൻ പിന്നീടു് തെളിയിച്ചുകൊള്ളാം. അതിന്നു് മുമ്പായി ഒന്നു കൂടി പറഞ്ഞുകൊള്ളട്ടെ. ഹേ ആനന്ദ കാംക്ഷികളെ! ബിംബ പ്രതിഷ്ഠയെ ചെയ്യുന്ന ആചാര്യന്മാരേയും രോഗാദ്യരിഷ്ടങ്ങൾ പിടിപെട്ടുകാണുന്നു അവയെ നീക്കാൻ അവക്കു് ശക്തി കാണുന്നില്ല അങ്ങനെ ഇരിക്കുന്നവർ പ്രതിഷ്ഠിച്ച കല്ലിന്നു് നിങ്ങളുടെ രോഗാദിപീഡയെ നീക്കുവാനോ സമ്പൽപുഷ്ടിയെ ചെയ്യുവാനോ ജ്ഞാനമോക്ഷങ്ങളെ നൽകുവാനോ കഴിയുമെന്നു് കരുതി നിങ്ങൾ

അവരുടെ കല്പന കേട്ടു് ക്ഷേത്രം കെട്ടി പണം നശിപ്പിപ്പാൻ പുറപ്പെടുന്നതു് മഹാ ദോഷത്വമല്ലയോ? വിഗ്രഹത്തിന്നു് ഒന്നിനും കഴികയില്ല ഗുരുവായൂർ മുതലായ പ്രസിദ്ധപ്പെട്ട ചില ക്ഷേത്രങ്ങളിൽ കള്ളന്മാർ കടന്നു അനവധി ധനം കട്ടുകൊണ്ടുപോയി കാണുന്നു ചില ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിരിക്കുന്ന ബിംബങ്ങളെ കൂടി കുത്തിപ്പുഴക്കി തല കീഴായി നാട്ടിയ കഥയും ഞാൻ അറിയും. ഒരു ഉറുമ്പിനെ കൊണ്ടും കൊതുവിനെ കൊണ്ടും കഴിയുന്ന പ്രതിക്രിയ കൂടി വിഗ്രഹങ്ങൾക്കു് ചെയ്യുവാൻ കഴിഞ്ഞില്ല. പ്രതിഷ്ഠാകർത്താക്കന്മാരായ ആചാര്യന്മാരാൽ ജീവപ്രതിഷ്ഠയാൽ വിഗ്രഹങ്ങൾക്കു് നൽകപ്പെട്ട ചൈതന്യം എവിടെപ്പോയി? ക്ഷേത്രത്തിൽ കിടക്കുന്ന കാവൽക്കാർക്കോ പൂജകന്മാർക്കോ ഊരാളന്മാർക്കോ ഭക്തന്മാർക്കോ പോലീസുകാർക്കോ മറ്റോ കള്ളന്മാർ കടക്കുമെന്നു് മുൻകൂട്ടി ഒരു ദർശനം ഉണ്ടായതാണെങ്കിൽ കള്ളന്മാർ കടന്നു് ധനം കൊണ്ടുപോകുവാൻ ഇടവരികയില്ലായിരുന്നു. ദർശനം കാണിക്കാത്തപക്ഷം കള്ളന്മാരുടെ കൈകാലുകളെ സ്തംഭിപ്പിച്ചാലും മതിയായിരുന്നു. കട്ടുകൊണ്ടു് ചാടിപ്പോകുവാൻ നിർവ്വാഹമില്ലാതെ കള്ളന്മാർ അവിടെ സ്തംഭിച്ചുനിൽക്കുന്നതു് കണ്ടാൽ ഭക്തിഹീനന്മാരായ മഹാപാപികൾക്കും ആ കള്ളന്മാർക്കും പരമഭക്തി വർദ്ധിച്ചു് ബഹുജനം നന്നാകുമായിരുന്നു. ഭക്തന്മാർ ക്ഷേത്രത്തിൽ സമർപ്പിച്ചിട്ടുള്ള സ്വത്തും പോകുകയില്ലായിരുന്നു. വിഗ്രഹങ്ങൾക്കു് അതിന്നു് ഒന്നിനും കഴിഞ്ഞില്ല. കള്ളന്മാർക്കു് ക്ഷേത്രത്തിൽ കടന്നു് കക്കാൻ തോന്നാതാക്കിയാലും മതിയായിരുന്നു. വിഗ്രഹങ്ങൾക്കു് അതിന്നും കഴിഞ്ഞില്ല. ഇക്കാലത്തെ കഥയിരിക്കട്ടെ പണ്ടു് ടിപ്പുസുത്താൻ അനേക ക്ഷേത്രങ്ങളെ അടിച്ചുടച്ചു് അവ

യിലെ അനവധി രത്നങ്ങളെ വാരിക്കൊണ്ടു് പോകമ്പോഴും വിഗ്രഹങ്ങൾ സ്തംഭിച്ചിരുന്നതെന്താണു്? വിഗ്രഹങ്ങൾക്കു് ലേശം ചൈതന്യം ഉണ്ടെങ്കിൽ അതാതു് അവസരത്തിൽ കാണിപ്പാൻ അവകാശമുണ്ടായിരുന്നു. ഇങ്ങിനെ അശക്തന്മാരായ വിഗ്രഹങ്ങളുടെ ആരാധനകൊണ്ടും അഭിഷേകം കൊണ്ടും സ്തുത്യാദികൾകൊണ്ടും വിഗ്രഹങ്ങളൊ, വിഗ്രഹദ്വാരാ ഈശ്വരനൊ രോഗം മാററി മുക്തികൊടുത്തു, സന്തതിയും സമ്പത്തും കൊടുത്തു എന്നും മററും പല പല ഫലശ്രുതികളെ ഘോഷിച്ചു് ഇന്നും ഗ്രന്ഥങ്ങളെ എഴുതിക്കൂട്ടിയിട്ടും തർജ്ജിമചെയ്തിട്ടും ക്ഷേത്രങ്ങളെ കെട്ടിച്ചിട്ടും വിദ്വാന്മാർ ജനങ്ങളെ ആനന്ദാസ്പദമായ ശാസ്ത്രക്ഷേത്രത്തിൽനിന്നു് തെററിച്ചു് അധഃപതിപ്പിക്കുന്നതിന്നു് അതിർത്തിയില്ല. ഭഗീരഥൻ ഗോകർണ്ണക്ഷേത്രത്തിൽ ഭജിച്ചിട്ടു് ആകാശഗംഗയെ ഭൂലോകത്തു് വരുത്തിപോൽ ! രാവണന്നു് ത്രൈലോക്യാധിപത്യം സിദ്ധിച്ചുപോൽ ! ഇങ്ങിനെ ഓരോരോ ക്ഷേത്രങ്ങളിൽ ഭജിച്ചിട്ടു് ഓരോരുത്തർക്കു് സിദ്ധിച്ച സിദ്ധികൾക്കു് കയ്യും കണക്കുമില്ല എന്നു് പുരാണങ്ങളിൽ കാണുന്നു. അതിനെ എടുത്തു് ഘോഷിച്ചുംകൊണ്ടു് ഇന്നുള്ള സ്വാമിമാരും ആചാര്യന്മാരും മററും വിഗ്രഹാരാധനാദി കർമ്മങ്ങളെ വർദ്ധിപ്പിക്കുന്നു. ഈ സ്വാമിമാർക്കോ ആചാര്യന്മാർക്കോ ആ ക്ഷേത്രങ്ങളിൽ ഭജിച്ചിട്ടു് രാജാധിപത്യം മുതലായ സിദ്ധികളിൽ എന്തെങ്കിലും ഒന്നു് സമ്പാദിക്കരുതൊ ? അങ്ങിനെ ചെയ്യാത്തതു് എന്താണു് ? ഹേ, സാരഗ്രാഹികളെ ! ഒന്നു് ആലോചിപ്പിൻ ! അതു് ഇരിക്കട്ടെ. ആ വക ക്ഷേത്രങ്ങളിൽ എത്ര തന്നെ ഭജിച്ചിട്ടും ഇക്കാലത്തു് ആർക്കും ഒരു സിദ്ധിയുണ്ടാകുന്നതും ഇല്ല അതു് എന്താണു്? ഒന്നാലോചിപ്പിൻ. മദ്രാസു്, ബിലാത്തി മുതലായ സ്ഥലങ്ങളിൽ പോയി വളരെകാലം കഷ്ടപ്പെട്ടു് ഇംഗ്ലീഷു ഭാഷയും നിയമ

ങ്ങളും പഠിച്ച് എത്ര വലിയ കഠിനപരീക്ഷയായാലും അതിൽ ജയിച്ച് ഹിന്ദുക്കൾ ഇക്കാലത്തു് കെങ്കേമന്മാരായിത്തീരുന്നു. ഒരു ബ്രാഹ്മണനോ ഒരു ശൂദ്രനോ ഒരു ഈഴവനോ ഹിന്ദുക്കളിൽ ആരെങ്കിലും ഒരാൾ ക്ഷേത്രോപവാസാദി കർമ്മങ്ങൾ കൊണ്ടു് ഒരു സിദ്ധിയെ പ്രാപിച്ച് കേമനായി തീരാത്തതെന്താണ്? അങ്ങിനെ തീർന്നു കണ്ടാൽ ജ്ഞാനികൾ വിഗ്രഹാരാധനാദി കർമ്മങ്ങളെ ഒരിക്കലും നിന്ദിക്കയില്ലല്ലോ. കുട്ടിക്കാലത്തു് ചില കുട്ടികൾ മരപ്പാവയെ (സാലഭഞ്ജികയെ) ഉണ്ടാക്കി എന്തെല്ലാം കാട്ടിക്കൂട്ടുന്നു? ആ പാവയെ കുളിപ്പിക്കുന്നു, അതിന്നു് ആഭരണങ്ങളും മറ്റും കെട്ടി അലങ്കരിക്കുന്നു, ചില ഭക്ഷണപദാർത്ഥങ്ങളെ ഉണ്ടാക്കി ആ പാവയ്ക്കു് തിന്നാൻ നൽകി "തിന്നു് തിന്നു്" എന്നു പറയുന്നു. അതിനെ കൊഞ്ചി ലാളിക്കുന്നു, തൊട്ടിലിലിട്ടു് ആട്ടി പാട്ടുപാടി "ഉണ്ണി ഉറങ്ങു് ഉറങ്ങു്" എന്നു് പറയുന്നു. അതുതരത്തിൽ കർമ്മികൾ വിഗ്രഹത്തെ ഉണ്ടാക്കി അഭിഷേകം ചെയ്യുന്നു. വസ്ത്രാദികൾ കൊണ്ടു് അലങ്കരിക്കുന്നു, ഭക്ഷ്യപേയ പദാർത്ഥങ്ങളെ ഉണ്ടാക്കി പൂജിക്കുന്നു. "പൂജാംഗ്രഹാണ, പൂജാംഗ്രഹാണ" എന്നു് പ്രാർത്ഥിക്കുന്നു, എഴുന്നെള്ളിക്കുന്നു. ഇങ്ങനെ ചെയ്യുന്നതിൽ ജ്ഞാനികൾക്കു് പറവാൻ അവകാശമില്ലയൊ? ചൈതന്യമുള്ള മനുഷ്യൻ ചൈതന്യമില്ലാത്ത വിഗ്രഹത്തെ കൊണ്ടാടി, അതുകൊണ്ടു് ഭുക്തിമുക്തികളെ സാധിക്കാം എന്നു് വിചാരിച്ച്, അനവധി ദ്രവ്യം ചിലവുചെയ്തും കായക്ലേശംചെയ്തും അജ്ഞാനദുഃഖത്തിൽ പതിക്കുന്നതു് കണ്ടിരിക്കുന്നതു് ജ്ഞാനികൾക്കു് ധർമ്മമാണോ? അല്ല. കുട്ടികൾക്കു് അക്ഷരാഭ്യാസം ചെയ്‌വാൻ വേണ്ടി അവരുടെ കളിപ്പാവയേയും കോപ്പുകളേയും തട്ടിക്കളയുന്ന മാതിരി കർമ്മികൾക്കു് ജ്ഞാനം ഉണ്ടാകുവാൻ വേണ്ടി വിഗ്രഹാരാധനാദി കർമ്മങ്ങളെ ഖണ്ഡിക്കുന്നു

താകുന്നു. അതുകൊണ്ടു് വസിഷ്ഠാദിജ്ഞാനികൾ വിഗ്രഹാരാധകന്മാരെ നിന്ദിച്ചിരിക്കുന്നു. കേൾപ്പിൻ.

1. "കാലം യജ്ഞതപോദാന
തീർത്ഥദേവാർച്ചനഭ്രമൈഃ
ചിരമാധിശതോപേതാഃ
ക്ഷപയന്തി മൂഗാ ഇവ"

അർത്ഥം:— യാഗം വ്രതം, ദാനം, തീർത്ഥസ്നാനം ബിംബാരാധനം എന്നിവയിൽ ഭ്രമിച്ച വളരെക്കാലം കഴിച്ചുകൂട്ടുന്നു

മൂഢമതിത്തിറവുകോലിൽ പറഞ്ഞതു്

2. നട്ടകല്ലൈദൈവമെൻറു നാലു പുഷ്പം ചാത്തുറീർ
ചുററി വന്തുമൊണമൊണെൻറുചൊല്ലു
മന്തിരമതേടോ?
നട്ടകല്ലുപേചുമൊ നാതനുള്ളിരുക്കയിൽ
ചുട്ട ചട്ടി ചട്ടുകം കറിച്ചുവൈയറിയുമോ?

അത്ഥം:— ഒരു കല്ലിനെ പ്രതിഷ്ഠിക്കുന്നു. അതിൽ ഈശ്വരഭാവനയോടു കൂടി പൂജിക്കുന്നു, അതിനെ പ്രദക്ഷിണം വെക്കുന്നു, മന്ത്രം ജപിക്കുന്നു, ആ പ്രതിഷ്ഠിച്ച കല്ലു് സംസാരിക്കുമോ? കറിവെക്കുന്ന ചട്ടിയോ, കറിയിളക്കുന്ന ചട്ടകമോ കറിയുടെ രസത്തെ അറിയുമോ? ഇല്ല അതുപോലെ ഫലമൂലാദി നൈവേദ്യരസമൊന്നും ഈ വിഗ്രഹം അറിയുകയില്ല. ഈശ്വരൻ നമ്മുടെ ഹൃദയത്തിലിരിക്കെ, അറിയാതെ ഇങ്ങിനെ ചെയ്യുന്നുവല്ലൊ എന്നു സാരം.

3. "ഓചൈപ്പെററകല്ലൈനീർ
ഉടൈത്തുരുക്കാം ചെയ്കറീർ
വാചലിൽ പതിത്തകല്ലൈ
മിക്കവും മിതിക്കറീർ
പൂചൈ പെററകല്ലിലെ
പൂവും നീരും ചാററുറീർ
ഈ ചനക്കകന്ത കല്ല
ഇരുണ്ട കല്ലമല്ലവെ"

അത്ഥം:— നല്ല കല്ലിനെ ഉടച്ച് നിങ്ങാം ഉരുക്കളെ ഉണ്ടാക്കുന്നു. നടയിൽ പട്ടത്ത കല്ലിനെ നിങ്ങാം ചവിട്ടുന്നു. പൂജിപ്പാൻവെച്ച കല്ലിൽ ജലഗന്ധപുഷ്പാദികാംകൊണ്ട് പൂജിക്കുന്നു. ഈ രണ്ടുവക കല്ലും ഈശ്വരന്നു് പററിയതല്ല.

4. "എത്തനൈതാൻ കല്ലുകളെ പൂശിത്താലും
ഈനർകളെ ഉങ്കളുക്ക് മോക്ഷമുണ്ടോ?
ചുത്തമുടൻ തലൈ മുളുകിത്തപം ചെയ്യാലും
ചൊൽപെരിയപേരിമ്പം തോൻറുമോതാൻ"

അത്ഥം;— ഹേ, ഹീനന്മാരെ! ശിവൻ, വിഷ്ണു, സുബ്രഹ്മണ്യൻ എന്നിങ്ങനെയുള്ള ദേവഭാവനയോടുകൂടി ബിംബങ്ങളെ എത്ര തന്നെ ആരാധിച്ചാലും നിങ്ങാംക്ക് മോക്ഷം കിട്ടുകയില്ല. കുളിച്ച് ശുദ്ധത്തോടുകൂടി തപസ്സ് ചെയ്യാലും ആനന്ദം കിട്ടുകയില്ല,

5. ചർക്കരുവൈ അറിയാമലുലകത്തിലേതാൻ
ചണ്ഡാലർ കല്ലുകളൈത്തെവമെൻറു
പൊയ്യുരുക്കാം ചൊന്നപുത്തിതന്നെകേട്ടു
പുചൈചെയ്യു കല്ലുകളൈപ്പോററി ചെയ്വാർ
പൊയ്യുരുക്കാം തങ്കളുടയചേതികേട്ടാൽ
ചൊർക്കമുണ്ടോ നരകമെല്ലാംചൊല്ലുംപോതു
ചർക്കരുവൈയറിന്തവനുക്കുടനെ മോക്ഷം
ചാറ്റുതെൻറെ മുന്നോർകാം ചാററിനാരെ

അർത്ഥം:— സൽഗുരുവിനെ കണ്ടുപിടിപ്പാൻ കഴിയായ്കയാൽ കപടഗുരു പറയുന്ന വാക്കുകേട്ട് കല്ലുകളെ ദൈവമെന്നു് പൂജിച്ച് വണങ്ങുന്നു. കപടഗുരുക്കൾ പറയുന്നതിനെ കേട്ടാൽ സ്വർഗ്ഗം കിട്ടുകയില്ല. അവർ നരകമാർഗ്ഗമല്ലയോ പറയുന്നതു്? സൽഗുരുവെ അറിഞ്ഞവന്നു് ഉടനെ മോക്ഷം കിട്ടും. ഇങ്ങിനെയാണ് മഹാന്മാർ പറഞ്ഞിട്ടുള്ളത് വിഗ്രഹാരാധനയെ ചെയ്യിപ്പിക്കുന്ന ഗുരു കള്ളഗുരുവാണെന്നും ആ ഗുരുവിൻെറ വാക്കിനെ കേട്ടു വിഗ്രഹാരാധനയെ ചെയ്യുന്നവർക്ക് ദുഃഖമല്ലാതെ സുഖം് സിദ്ധിക്കയില്ല എന്നും സാരം. ഹേ കൂട്ടരെ ! നിങ്ങൾ പ്രമാണത്തെ വിശ്വസിക്കുന്നവരാകുന്നു. എങ്കിൽ, വിഗ്രഹാരാധനകൊണ്ടു് സുഖം സിദ്ധിക്കയില്ല, ദുഃഖമേ സിദ്ധിക്കയുള്ളു എന്ന ഈ പ്രമാണങ്ങളെ സ്വീകരിച്ച് വിഗ്രഹാരാധനയെ വിടേണ്ടതാണ്. നിങ്ങൾ അനുഭവത്തെ വിശ്വസിക്കുന്നവരാകുന്നു എങ്കിൽ, ഐഹിക സമ്പത്തോ ചിത്തശുദ്ധി മുതലായ മോക്ഷസാധനങ്ങളൊ വിഗ്രഹാരാധനകൊണ്ടു് ഉണ്ടാകുന്നതല്ലെന്നു് നമ്മുടെ രാജാക്കന്മാരുടേയും ബ്രാഹ്മണരുടേയും അവസ്ഥയെ നോക്കി വിഗ്രഹാരാധനയെ വിടേണ്ടതാണ്. നിങ്ങൾ യുക്തിയെ വിശ്വസിക്കുന്നവരാണെങ്കിൽ, ജലത്തോടു് ചേർന്നാലെ നമുക്ക് താപശാന്തിയും തണുപ്പും സിദ്ധിക്കുന്നുള്ളു അപ്രകാരം ഗാത്രക്ഷേത്രത്തിലുള്ള ആനന്ദദേവനോടു് മനസ്സിനെ ചേർത്തിയാലെ ദുഃഖനിവൃത്തിയും ആനന്ദവും നമുക്ക് സിദ്ധിക്കയുള്ളു എന്ന യുക്തിയെ പിടിച്ച് വിഗ്രഹാരാധനയെ വിടേണ്ടതാകുന്നു. "ആനന്ദരൂപനായ ദൈവം സൎവ്വത്രയുണ്ടു്" എന്ന വിചാരത്തിൽ കാശി മുതലായ ക്ഷേത്രങ്ങൾ തോറും നടന്നു് നോക്കിയാലും പ്രതിഷ്ഠിച്ച കല്ല് മുതലായ വിഗ്രഹങ്ങളിൽ ദേവബുദ്ധ്യാ പൂജിച്ചാലും ദുഃഖം ശമിച്ച് ആനന്ദം സിദ്ധിക്കയില്ല. അഗ്നി സൎവ്വത്ര

യുണ്ടെന്നു് കരുതി ബാഹ്യാഗ്നിയിൽ ഹവിസ്സ് മുതലായ അനവധി ഹോമദ്രവ്യങ്ങളെ അർപ്പിച്ചാലും നിങ്ങളുടെ വിശപ്പ് മാറുകയില്ല. (ക്ഷുൽപീഡാദുഃഖംനശിച്ച് നിങ്ങൾ തൃപ്തന്മാരാകയില്ല.) ജഠരാഗ്നി സർവ്വപ്രാണികളിലും ഉണ്ടെന്നു്കരുതി സകലമനുഷ്യർക്കും സകലപ്രാണികൾക്കും ആഹാരത്തെ കൊടുത്താലും നിങ്ങളുടെ ജഠരാഗ്നി ശമിക്കയില്ല. വിശപ്പുകൊണ്ടുള്ളദുഃഖം ശമിച്ച് നിങ്ങൾ തൃപ്തന്മാരാകയില്ല നിങ്ങളുടെ ജഠരാഗ്നി ശമിച്ച് തൃപ്തരാകേണമെങ്കിൽ നിങ്ങളുടെ ഗാത്രക്ഷേത്രത്തിലുള്ള അഗ്നിയെതന്നെ ആരാധിക്കണം. അപ്രകാരം നിങ്ങളുടെ ദുഃഖം ശമിച്ച് ആനന്ദ തൃപ്തരാകേണമെങ്കിൽ നിങ്ങളുടെ ഗാത്രക്ഷേത്രത്തിലുള്ള ആനന്ദദേവനിൽതന്നെ ആരാധിക്കേണം. (മനസ്സിനെ യോജിപ്പിക്കേണം.) അങ്ങിനെ ചെയ്യാതെ വിഗ്രഹാരാധന, വ്രതം, തീർത്ഥസ്നാനം, യാഗം മുതലായ ദുഃഖകർമ്മങ്ങളെ പിടിച്ചാൽ ദുഃഖമേ സിദ്ധിക്കയുള്ളു. സുഖം സിദ്ധിക്കയില്ല. തീയ്യിനെ പിടിച്ചാൽ വെന്തു് വെന്തു് ഉരുകുന്നതല്ലാതെ കുളർമ്മ സിദ്ധിക്കയില്ല. മുട്ടുകുത്തി നടക്കുന്ന പ്രായത്തിലുള്ള കുട്ടികൾ കണ്ണിന്റെ മുമ്പിൽ കണ്ടതിനെ എടുത്ത് വായിലിടുന്നു. മണ്ണോ ചുണ്ണാമ്പോ എന്തായാലും വേണ്ടതില്ല, തിന്നണമെന്ന വിചാരത്തിലാണ് വായിലിടുന്നത്. പിന്നെ വായപൊള്ളി ദുഃഖിക്കുകയും ചെയ്യുന്നു. കർമ്മികളുടെ വ്യാപാരവും അത്തരത്തിലിരിക്കുന്നു. മുക്തി വേണമെന്ന വിചാരത്തിൽ (ദുഃഖത്തിൽ നിന്നു് വേർപെടേണമെന്ന വിചാരത്തിൽ) ദുഃഖങ്ങളെ (വിഗ്രഹാരാധനാദി ദുഃഖകർമ്മങ്ങളെ) പൊത്തിപ്പിടിക്കുന്നു അതു് ശരിയല്ല എന്നു് ജ്ഞാനികൾ പറയുമ്പോൾ കർമ്മികൾ ജ്ഞാനികളെ അസഭ്യം പറയുന്നു, ദ്വേഷിച്ച് എഴുതുന്നു, ഉപദ്രവിക്കുന്നു. കുട്ടികൾ ചുണ്ണാമ്പുവാരി തിന്നുമ്പോൾ വായ പൊള്ളുമല്ലോ എന്നു് കരുതി അതിനെ തട്ടിക്കളെയു

മ്പോഠം അവർകരയ്യംപോലെയാണ്, കമ്മികഠം ജ്ഞാനികളുടെ നേരെ കാട്ടിക്കൂട്ടുന്ന ഗോഷ്ടികഠം എന്ന് സമാധാനിക്കാനേ അവകാശമുള്ളൂ. എന്തുകൊണ്ടെന്നാൽ, ഇതുഭക്ഷണവസ്തുവല്ല, ചുണ്ണാമ്പാണ്, തിന്നാൽ വായ പൊള്ളുമെന്ന് വിചാരിച്ച് ഇവർഅതിനെ തട്ടിക്കളയുന്നതാണ് എന്ന് ആലോചിപ്പാൻ കുട്ടികഠംക്ക് ശക്തിയില്ല അതുകൊണ്ടല്ലയോകരയുന്നതു്? അപ്രകാരം വിഗ്രഹാരാധനാദികഠം ആദിപടവല്ല. ഇവയെ അനുഷ്ഠിച്ചാൽ അജ്ഞാനദുഃഖങ്ങഠം വർദ്ധിക്കും എന്ന് വിചാരിച്ച് ജ്ഞാനികഠം ഖണ്ഡിക്കുന്നതാണ്എന്ന് ആലോചിപ്പാൻ കമ്മികഠംക്കും ശക്തിയില്ല. അതുകൊണ്ടല്ലയോ ജ്ഞാനികളെ ദൂഷിക്കുന്നതും? ഹേ ! ആനന്ദ കാംക്ഷികളെ! വിഗ്രഹാരാധന ചെയ്യുംതോറും ഭേദഭ്രമംവദ്ധിക്കുന്നു.ശിവനാകുന്നു മീതെ എന്ന് പ്രമാണം കാണുമ്പോഠം ശിവനെ പൂജിക്കുന്നു. വിഷ്ണുവാകുന്നു മീതെ എന്ന പ്രമാണം കാണുമ്പോഠം മനസ്സങ്ങോട്ട് ചാടുന്നു. വിഷ്ണുപൂജയും ചെയ്യുകളയാം, രണ്ടുസേവയും ഇരിക്കട്ടെ എന്നു വിചാരിച്ച് വിഷ്ണുവിനേയും പൂജിക്കുന്നു. വിഘ്നങ്ങളെ ഒക്കെ നീക്കുവാൻ വിഘ്നേശ്വരനെപ്പോലെ ആരുംഇല്ല. അതുകൊണ്ടാകുന്നു വിഘ്നേശ്വരൻ എന്നപേർ സിദ്ധിച്ചതു് എന്ന്വർണ്ണിച്ചു കേഠംക്കുമ്പോഠം അങ്ങോട്ട് മനസ്സ് ചാടുന്നു. എന്നിട്ട് വിഘ്നേശ്വരപൂജയും ചെയ്യുന്നു. ശക്തിയില്ലെങ്കിൽ ശവംപോലെയാകുന്നു. ശിവാദിദേവന്മാക്കും ഒന്നിനും കഴികയില്ല, അതുകൊണ്ട് ശക്തിയാകുന്നു എല്ലാററിലുംവെച്ച് വലിയതു് എന്നു് കേഠംക്കുമ്പോഠം മനസ്സ് അങ്ങോട്ട് ചാടുന്നു. ശക്തിപൂജയും ചെയ്തു കൊള്ളുന്നു. ഇങ്ങിനെ ദേവന്മാരിൽഭ്രമിച്ച് ചിലർ അനേക വിഗ്രഹംവെച്ച് പൂജിച്ച് പൂജിച്ച് വേണ്ട സമയത്തു് ഭക്ഷണം കൂടി കഴിപ്പാൻ നിവ്വാഹമില്ലാതെ ബുദ്ധിമുട്ടുന്നു, ചിലർ, ശിവനെ പൂജിക്കുമ്പോഠം വിഷ്ണുവിനെ പൂജിച്ചാൽ, എന്റെ

സേവ പോരയോ നിൻെറ അഭീഷ്ടം സാധിപ്പാൻ? ഞാൻ ശക്തനല്ലെന്നു വിചാരിച്ചിട്ടൊ വിഷ്ണുവിനെ സേവിക്കുന്നത് എന്നു വിചാരിച്ച് ശിവൻ കോപിക്കുമോ എന്നു സംശയിച്ച് പരിഭ്രമിക്കുന്നു. ചിലർ, ശിവനാകുന്നു വലിയത്, വിഷ്ണുവാകുന്നു വലിയത്, എന്നിങ്ങനെ വാദിച്ചു കലഹിച്ച് പരസ്പരം ദ്വേഷിക്കുന്നു. എങ്ങും നിറഞ്ഞിരിക്കുന്ന ആനന്ദവസ്തു ഒന്നാകുന്നു എന്ന ജ്ഞാനവും ആനന്ദവും അർച്ചകന്മാരെ അണയുന്നില്ല. അജ്ഞാനമാണ് അനുദിനം അണഞ്ഞു കാണുന്നത്. നോക്കുക, കുളിച്ചിട്ടെ ക്ഷേത്രത്തിൽ കടന്നുകൂട്ട, പൂജിച്ചുകൂട്ട എന്ന വിധിയെ അനുസരിച്ച് നടക്കുന്നതുകൊണ്ട് കുളിച്ചാലേ ശുദ്ധിവരൂ, ശുദ്ധിക്ക് മുഖ്യകാരണം കുളിയാകുന്നു എന്ന് ഒരു അജ്ഞാനം ദൃഢമായി ഉറച്ചുപോകുന്നു ഇതുകൊണ്ട് അനർത്ഥമെന്താകുന്നു എങ്കിൽ, "സ്നാനം മനോമലത്യാഗഃ" (മനസ്സിലെ രാഗദ്വേഷാദി മലിനതയെ നീക്കുന്നതാകുന്നു സ്നാനം, എങ്കിലേ ശുദ്ധനാകൂ, വെള്ളത്തിൽ മുങ്ങിയതുകൊണ്ട് ശുദ്ധനാകയില്ല.) എന്നുള്ള ഉൽകൃഷ്ട ജ്ഞാനപക്ഷത്തെ പറഞ്ഞാൽ സമ്മതിക്കയില്ല. ഇത് അജ്ഞാനത്തിൻെറ ഒരു ക്ലാസ്സ കയററം ആകുന്നു 2) ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം മുതലായവകൊണ്ട് പൂജിച്ച് പൂജിച്ച് ഈശ്വര പൂജക്കുള്ള സാധനങ്ങൾ അവയാകുന്നു എന്നൊരു അജ്ഞാനം ദൃഢീകരിച്ചുപോകുന്നു. ഇതുകൊണ്ടുള്ള അനർത്ഥമെന്താകുന്നു എങ്കിൽ, "സമർപ്പ്യൈകം ചേതഃസരസിജമുമാനാഥ ഭവതെ, സുഖേന സ്ഥാതും ജന ഇഹജനാതികിമഹൊ" അർത്ഥം, ഹേ ഈശ്വര! മനസ്സാകുന്ന താമരപുഷ്പത്തെ അങ്ങേക്ക് അർപ്പിച്ച് സുഖത്തോടുകൂടി ഇരിപ്പാൻ ജനത്തിന്നു അറിവുണ്ടാകുന്നില്ലല്ലോ, എന്തൊരാശ്ചര്യമാണ്? എന്നു ശങ്കരാചാര്യ സ്വാമികൾ കല്പിച്ച ഉൽകൃഷ്ട പ്രമാ

ണത്തെ ഉദാഹരിച്ച്, മനസ്സാകുന്ന താമരപ്പൂവിനെ ഈശ്വരനിൽ (ആനന്ദത്തിൽ) ലയിപ്പിച്ചാലേ ശാശ്വത സുഖം ലഭിക്കയുള്ളു എന്നുള്ള തത്വത്തെ ഉപദേശിച്ചാൽ അതു് ചെകിട്ടിൽ പോകയില്ല. അതിനും ശണ്ഠക്കുവരും. തുളസി, വില്വം താമരപുഷ്പം ഇത്യാദികളെ സമ്പാദി പ്പാൻ കുളത്തിലും പൂവുള്ളേടത്തും ഓടി അലയുന്ന ദുഃഖ ത്തിൽനിന്നു് പിൻവലിക്കയും ഇല്ല. ഇതും ബിംബാരാധന യാൽ സിദ്ധിച്ച അജ്ഞാനത്തിൻെറ ക്ലാസ്സ കയററം തന്നെ. 3) ക്ഷേത്രത്തിൽ ബിംബത്തിൽ പൂജിച്ച് പരി ചയിച്ചുറച്ച് പോയതിനാൽ ഇതാകുന്ന ക്ഷേത്രം, ഇതി ലാണ് ഈശ്വരൻ എന്നുള്ള ദൃഢവിശ്വാസം വന്നുപോകുന്നു ഇതു കൊണ്ടുള്ള അനർത്ഥമെന്താകുന്നു എങ്കിൽ:

''ദേഹോദേവാലയഃ പ്രോക്തഃ''
''ഈശ്വരഃ സർവ്വ ഭൂതാനാം
ഹൃദ്ദേശേഽർജുന തിഷ്ഠതിഃ''

അർത്ഥം:—ദേഹമാകുന്ന ഈശ്വരക്ഷേത്രം, ഈശ്വരൻ എല്ലാവരുടെയും ഹൃദയത്തിൽ ഉണ്ട് എന്ന് ശിവജ്ഞാന ദീപികയേയും ഭഗവൽ ഗീതയേയും കൂടി ഉദാഹരിച്ച്, ഈ ഹൃദയവാസിയായ ഈശ്വരനിൽ മനസ്സിനെ ലയി പ്പിച്ചാലേ പൂജയാകുകയുള്ളു. അതുകൊണ്ട് ദുഃഖത്തിൽ നിന്നു് നിവർത്തിച്ച് ആനന്ദത്തെ പ്രാപിക്കുകയുള്ളു. നിങ്ങൾ ഇപ്പോൾ ചെയ്യുന്ന പൂജ ശരിയല്ല, തെററാകുന്നു എന്നു് എത്രതന്നെ യുക്തിയോടുകൂടി പ്രമാണസഹിതം പറഞ്ഞാലും എള്ളോളം വകവെക്കുന്നില്ല. എന്നുമാത്രമല്ല ശണ്ഠക്കും വരുന്നു. ഇതും ബിംബാരാധനാ പ്രസാദമായ അജ്ഞാനത്തിൻെറ ക്ലാസ്സ കയററം തന്നെ. 4) പ്രദോഷ നോയമ്പ്, ഏകാദശീവ്രതം, എന്നും മററുമുള്ള പല

പല വ്രതങ്ങളെ അനുഷ്ഠിച്ച് ക്ഷേത്രത്തിൽ ഉപവാസം ചെയ്യുന്നു. (പട്ടിണി കിടക്കുന്നു.) ഇതു് ശരിയല്ല, ഉപവാസം എന്നതിനർത്ഥം പട്ടിണികിടക്കുക എന്നല്ല, ഉപ എന്നതിന്നു് സമീപത്തിൽ എന്നർത്ഥമാകുന്നു. അതുകൊണ്ടു് ജീവാത്മാവിന്നു് പരമാത്മാവിൻെറ അരികിൽ ഉള്ള വാസമാകുന്നു ഉപവാസം, ഇങ്ങിനെയാകുന്നു ഉപനിഷത്തിൽ പറഞ്ഞിട്ടുള്ളതു് എന്നു് പറഞ്ഞു് ഉപനിഷത്തിനെ ഉദാഹരിച്ചാലും കേൾക്കുന്നില്ല. എന്നു മാത്രമല്ല, " നിങ്ങൾ ക്രിസ്ത്യാനിയാകുന്നു, നിങ്ങൾ പാതിരിയാകുന്നു, നിങ്ങൾ ബൌദ്ധനാകുന്നു, ഹിന്തുമതത്തിനെ ദൂഷിക്കുകയാകുന്നു. ചെയ്യുന്നതു്. അനേക ബ്രാഹ്മണരും പ്രഭുക്കന്മാർ മുതലായവരും കൂടി അനാദി കാലമായി അസംഖ്യം ദ്രവ്യം ചിലവു ചെയ്തു് ക്ഷേത്രം കെട്ടി ആരാധിച്ചുവരുന്നു. അവരൊക്കെ അറിവില്ലാത്തവരാണോ? കർമ്മകാണ്ഡത്തെ ദൂഷിച്ചിരിക്കുന്ന നിങ്ങളുടെ മോക്ഷ പ്രദീപത്തേയും ഖണ്ഡിച്ച് ഉടനെ ഞങ്ങൾ ഒരു പുസ്തകം പ്രസിദ്ധം ചെയ്യും. കാണിച്ചുതരാം" എന്നും മററും പറഞ്ഞു് കോപിച്ച് കർമ്മികൾ ശണ്ഠക്കു് വരുന്നു. ഇതു് ബിംബാരാധനാവിശേഷത്താൽ സിദ്ധിച്ച അജ്ഞാനത്തിൻെറ വലിയ ക്ലാസുകയററമാകുന്നു. അങ്ങിനെയല്ലയോ? പുതുതായി ഒരു മതത്തിനെ സ്ഥാപിച്ച് പറയുമ്പോഴല്ലയോ എന്നെ അസഭ്യം പറവാൻ അവകാശമുള്ളു? ഇവരുടെ വസിഷ്ഠാദിജ്ഞാനികളെ ഇവർ ക്രിസ്ത്യൻ എന്നും പാതിരി എന്നും മററും പറയട്ടെ. വസിഷ്ഠാദികളായ മഹാന്മാരുടെ ഗ്രന്ഥങ്ങളേയും വേദാദി പ്രമാണങ്ങളേയും ഖണ്ഡിച്ച് ഇവർ ഒരു പുസ്തകം എഴുതട്ടെ. ഇങ്ങിനെ ചെയ്വാൻ കർമ്മികൾക്കു്പണ്ടുപണ്ടെ അവകാശം സിദ്ധിച്ചിരിക്കുന്നു. കർമ്മികൾ എന്തുകൊണ്ടു് അതിന്നു് ഇതേവരെ ശ്രമിച്ചിട്ടില്ല? ഇപ്പോൾ ശ്രമിക്കു

ന്നതുമില്ലേ? വസിഷ്ഠാദികളുടെ പ്രമാണങ്ങളെ അനുസരിച്ച് പറയുന്ന എന്റെ നേരെ മാത്രം വീര്യം നടിക്കുന്നതിന്റെ അർത്ഥമെന്താകുന്നു? ഞാൻ അവരെപ്പോലെ പ്രബലനല്ലെന്നു് കരുതിയിട്ടോ? വിശേഷം! പ്രബലന്മാരായ പൂർവ്വന്മാർ സമ്പാദിച്ചു വെച്ച ധനത്തിനെ ചില ദുർബ്ബലന്മാർ എടുത്ത് ദാനം ചെയ്യുമ്പോൾ നമ്പൂതിരിയും പട്ടരും നായന്മാരും തീയ്യരും സകലന്മാരും കൈ കാട്ടി വാങ്ങുന്നു. പണം കെട്ടി കൊടുക്കുന്നത് ഒരു ചണ്ഡാളനായാലും ശ്രേഷ്ഠന്മാർ വാങ്ങുന്നു ഹിന്തുമതത്തെ അനുസരിക്കാത്ത ഇതരമതക്കാരിൽ ഒരു ക്രിസ്ത്യനൊ മൊഹമ്മദനൊ ബൌദ്ധനൊ ആരായാലും വേണ്ടതില്ല, പണം കൊടുത്താൽ ആര്യന്മാർ കൈകാട്ടി വാങ്ങും. സർവ്വ മതക്കാരും ഇങ്ങനെ ചെയ്യുന്നുണ്ട്. ധനത്തെ ആരിങ്കൽനിന്നും വാങ്ങാമെങ്കിൽ ജ്ഞാന ധനത്തെ സർവ്വരിൽനിന്നും സ്വീകരിക്കുന്നതിന്നു് എന്തു് വിരോധം? ജ്ഞാനധനത്തിന്നു് ഹൃദയത്തെ പരിശുദ്ധമാക്കുവാനുള്ള ശക്തി കൂടിയുണ്ട്. ധനത്തിന്നു് ആ യോഗ്യതയില്ല. ഈ സ്ഥിതിക്ക് ജ്ഞാനം സർവ്വരിൽനിന്നും സ്വീകാര്യമല്ലെന്നൊ ജ്ഞാനി പ്രബലനല്ലെന്നൊ വിചാരിച്ച് ധിക്കാരം പറയുന്നതു് മത്സരംകൊണ്ടും അസൂയകൊണ്ടും ഹിന്തുമത ഹൃദയത്തെ അറിയാത്തതുകൊണ്ടും കർമ്മകാണ്ഡത്തിൽ അനേകകാലം പരിചയിച്ചു വന്നതുകൊണ്ടും ആകുന്നു. അങ്ങിനെയല്ലേ? ആദിയിൽ ഒരു വിധം വിശ്വസിച്ച് അനുഷ്ഠിച്ച് പരിചയിച്ചവരോട് ആ മാർഗ്ഗത്തെ ദൂഷിച്ച് പറഞ്ഞാൽ അവർക്ക് അശേഷം രസിക്കയില്ല. ശണ്ഠക്ക് വരും. നോക്കുക. മത്സ്യമാംസങ്ങൾ ഭുജിക്കുന്നവരോട് അതിനെ ദൂഷിച്ചാൽ അവർ സമ്മതിക്കുന്നില്ല. ദൈവം നമുക്ക് തിന്നാൻ വേണ്ടിയിട്ടാകുന്നു അവയെ സൃഷ്ടിച്ചത് എന്ന് പറഞ്ഞ്

നിരാകരിക്കുന്ന നിന്ദ്യ മാംസത്തെ ആദ്യം തിന്നു് ശീലിച്ചതുകൊണ്ടല്ലയോ അതു് വിടുവിക്കുവാൻ പ്രയാസമായിത്തീരുന്നത് ? മാംസത്തെ ആദ്യം കുട്ടികൾക്ക് കൊടുത്ത് പഴക്കാതെ വളർത്തിയാൽ അവക്ക് അതിൽ രുചിവരില്ല. സംശയമില്ല. ബ്രാഹ്മണൻ ബാല്യം മുതൽക്ക് മത്സ്യ മാംസം തിന്നു് പഴകാത്തതുകൊണ്ട് അവർക്ക് അതു് ദുർഗ്ഗന്ധിയായും അരുചിയായും ഇരിക്കുന്നു. ഇവരോടു് മാംസം തിന്നേണ്ടാ എന്നു് ഉപദേശിക്കേണ്ട ആവശ്യമേ ഇല്ല. മാംസഭക്ഷണം നിന്ദ്യമാകുന്നു എന്ന പ്രസംഗം ഇവർക്ക് അസഹ്യമായും ഇരിക്കുന്നില്ല. അതുപോലെ। ബിംബാരാധനാദികളായ അജ്ഞാനകർമ്മങ്ങളെ ആദിയിൽ അനുഷ്ഠിക്കാതെ വന്നിരുന്നു എങ്കിൽ ആ കർമ്മങ്ങൾ കൊണ്ട് മുക്തി കിട്ടില്ല എന്നും മറ്റും പറഞ്ഞു് അവയെ ദൂഷിക്കുന്ന ജ്ഞാനപ്രസംഗം കർമ്മികൾക്കും അസഹ്യമായി വരികയില്ല അജ്ഞാനകർമ്മങ്ങളെ അനുഷ്ഠിച്ചു വന്നതുകൊണ്ട് ജ്ഞാനപ്രസംഗം കർമ്മികൾക്ക് അസഹ്യമായി തീർന്നതാകുന്നു ഹിന്ദുമതത്തെ ധിക്കരിക്കുന്ന ക്രിസ്തു മുഹമ്മദ് മതക്കാരുംകൂടി ഹിന്ദുമതഹൃദയമായ യോഗജ്ഞാനത്തെ അസ്മാദൃക്കുകളുടെ മുഖത്തിൽ നിന്നു് കേൾക്കുമ്പോൾ ആനന്ദിക്കുന്നു. അത്ര മഹിമയുള്ള പരിശുദ്ധജ്ഞാന പ്രസംഗം ഹിന്ദുക്കളായ കർമ്മികൾക്ക് ശ്രവണ ദുസ്സഹമായിത്തീർന്നതുകൊണ്ടും സമദൃഷ്ടിത്വം വിട്ടു് ഞാൻ ഉൽകൃഷ്ടൻ, നീ നികൃഷ്ടജാതി എന്നിങ്ങനെ ഭേദദൃഷ്ടി വദ്ധിച്ചു കാണുന്നതുകൊണ്ടും, വിഗ്രഹാരാധനാദികർമ്മങ്ങൾ അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നവയാകുന്നു എന്നല്ലയോ തെളിയുന്നത് പ്രമാണങ്ങളും അങ്ങിനെയല്ലയോ തെളിയിക്കുന്നതു് ? കർമ്മങ്ങൾ അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നവയാകുന്നു. അതിനു് പ്രമാണം,

"യഥാമാവാസ്യാന്ധകാരം
മേഘാവരണം വർദ്ധയതി
തഥാ കർമ്മ അജ്ഞാനം വർദ്ധയതി"

എന്നു് വേദാന്തഗ്രന്ഥമായ വാസുദേവമനനത്തിൽ പറഞ്ഞിരിക്കുന്നു. അർത്ഥം:–കറുത്ത വാവിലുള്ള ഇരുട്ടിനെ മേഘമൂടൽ എങ്ങിനെ വർദ്ധിപ്പിക്കുന്നുവോ അങ്ങിനെ കർമ്മം അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നു. യാഗവിഗ്രഹാരാധനാദികളാൽ ദേവന്മാരെക്കൊണ്ടും ചിത്തശുദ്ധിയെ വരുത്തുവാൻ കഴിയില്ലെന്നതിന്നു് പ്രമാണം.

"നദേവാനചശാസ്ത്രാണി
നവ്രതാനി തപാംസിന
നമഖാനചദാനാനി
ചിത്തശുദ്ധേസ്തുകാരണം"

എന്നു് ദേവീഭാഗവതം. അർത്ഥം:– ദേവന്മാരെക്കൊണ്ടും ശാസ്ത്രപാഠംകൊണ്ടും വ്രതങ്ങൾ കൊണ്ടും തപസ്സുകൾ കൊണ്ടും യാഗങ്ങൾകൊണ്ടും ദാനങ്ങൾകൊണ്ടും മനസ്സിന്നു് ശുദ്ധിവരുത്തുവാൻ കഴികയില്ല. ദേവൻമാരുടെ മനസ്സിന്നു് തന്നെ ശുദ്ധിവരുത്തുവാൻ അവർക്കു് ശക്തിയില്ല നോക്കുക. ദേവേന്ദ്രൻ ഗൌതമ മഹർഷിയുടെ പത്നിയായ അഹല്യയെ രഹസ്യം പിടിപ്പാൻ പോയി കോഴി കൂകി. അതുകേട്ടു് മഹർഷി കുളിപ്പാൻ പോയി. അപ്പോൾ അഹല്യയെ അംഗീകരിക്കയും ഗൌതമൻ അറിഞ്ഞു് ശപിക്കയും ചെയ്തു. ആ ശാപത്താൽ സഹസ്രാക്ഷൻ (ദേവേന്ദ്രൻ) സസ്രഭഗനായി എന്നും ദേവേന്ദ്രന്റെ വൃഷണം അററു പോയി എന്നും പിന്നെ ദേവന്മാരെല്ലാവരും കൂടി മേഷത്തിന്റെ (ആട്ടിന്റെ) വൃഷണത്തെ ഒട്ടിച്ചു് ദേവേന്ദ്രനെ മേഷവൃഷണനാക്കി എന്നും പുരാണം പറയുന്നു. ദേവേന്ദ്രന്റെ അവസ്ഥ എവിടെ? കോഴികൂകി കുരുപനായിത്തീർന്ന കൽസിതാവസ്ഥ എവിടെ ? ഉർവ്വശി, മേനക,

രംഭ മുതലായ അനവധി ദേവസുന്ദരികറം ദേവേന്ദ്രനു് ഇരിക്കെ മഹർഷീപത്നിയുടെ പാതിവ്രത്യത്തെ കെടുപ്പാൻ പോകേണമോ? ഇങ്ങിനെ എത്ര ദർന്നടപ്പു്? ഇങ്ങിനെ ഓരോ ദേവന്മാരുടെ ദുർവൃത്തിക്കു് കയ്യും കണക്കുമില്ല. ഇങ്ങനെയുള്ള ഇവർക്കു് നമ്മുടെ ചിത്തശുദ്ധിയെ വരുത്താൻ കഴിയുമോ? ഇവരെ യാഗാദികറം കൊണ്ടു് ആരാധിച്ചിട്ടു് എന്താ കിട്ടുവാനുള്ളതു്? എന്താ കിട്ടിയതു്? ഒന്നും കിട്ടിയിട്ടില്ലെന്നു് ഞാൻ തെളിയിച്ചിട്ടുണ്ടു് നിഷ്കാമകർമ്മങ്ങറംകൊണ്ടും ഈശ്വരൻ പ്രസാദിച്ചു് ചിത്തശുദ്ധിയെ തരികയില്ലെന്നും ഞാൻ തെളിയിച്ചുപോയിരിക്കുന്നു. എങ്കിലും ഭഗവൽ ഗീത കൊണ്ടുംകൂടി തെളിയിച്ചുകൊള്ളുന്നു. അതിലാണു് നമ്മുടെ കൂട്ടർക്കു് അധികം വിശ്വാസം.

"നാദത്തെ കസ്യചിൽ പാപം
നചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം
തേനമുഹ്യന്തി ജന്തവഃ"

അൎത്ഥം:— ഈശ്വരൻ ഒരുത്തന്റേയും (ഭക്തന്റേയും) പാപത്തെ സ്വീകരിക്കുന്നില്ല സുകൃതത്തേയും (പൂജാദികളേയും) സ്വീകരിക്കുന്നില്ല. എന്നാൽ, എന്റെ പൂജയെ സ്വീകരിച്ചു എന്റെ പാപത്തെ ഈശ്വരൻ ഹരിച്ചു. എന്നു് പറയുന്നതെന്താണു്, എന്തിനാണു് ഭക്തന്മാർ പൂജ, യാഗം, ഹോമം മുതലായ കർമ്മങ്ങളെ ചെയ്യുന്നതു് എന്നു് ചോദിക്കുന്നു എങ്കിൽ, അജ്ഞാനത്താൽ ജ്ഞാനം മൂടപ്പെട്ടിരിക്കുന്നു, അതു ഹേതുവായിട്ടു് ബുദ്ധി കെട്ടുപോയിരിക്കുന്നു, അതിനാൽ അങ്ങിനെ പറയുന്നതും ചെയ്യുന്നതുമാണെന്നു് അഭിപ്രായം. ഇതാണു് വാസ്തവം. കർമ്മികറം പറയുംപ്രകാരം ഇവരുടെ കാമ്യകർമ്മങ്ങറംക്കു്

സമ്പത്ത് മുതലായവയേയും നിഷ്കാമകർമ്മങ്ങൾക്ക് ചിത്തശുദ്ധിയേയും ദേവന്മാരൊ ഈശ്വരനൊ പ്രസാദിച്ച് കൊടുക്കുന്നതായിരുന്നാൽ എന്തു കൊണ്ടാണ് ഇന്ത്യാ ചക്രവർത്തിത്വം മുതലായ ഐഹിക പദവിയെ കാമ്യ കർമ്മികൾക്ക് കൊടുക്കാത്തതു്? എന്തുകൊണ്ടാണ് നിഷ്കാമകർമ്മികൾക്ക് ചിത്തശുദ്ധിയെ കൊടുക്കാത്തതു് ? നമ്മുടെ കൂട്ടർ ദേവന്മാരെയും ഈശ്വരനേയും ഏതെല്ലാം വിധത്തിൽ ആരാധിക്കുന്നു ? ക്ഷീരം, ഇക്ഷുനീരം, ജംബീരനീരം, ശുദ്ധനീരം ഇത്യാദികളായ അഭിഷേക ദ്രവ്യങ്ങൾ കൊണ്ട് സഹസ്രകലശം ആടി ആടി നമ്മുടെ ദേവന്മാർക്ക് നീരിളക്കം (ജലദോഷം) പിടിച്ചു കിടക്കേണ്ട കാലമായി. ശർക്കരപ്പായസം, പാൽപ്പായസം, പഴം പൂപം, അവിൽ, അട, വട മുതലായ അനവധി ഭക്ഷ്യപദാർത്ഥങ്ങളെ ത്രികാലങ്ങളിലുംവെച്ച് പൂജിച്ചു പൂജിച്ചു നമ്മുടെ ശിവൻ, വിഷ്ണു മുതലായ ദേവന്മാർക്ക് അജീർണ്ണം പിടിപെട്ട് ഡാക്കുറെക്കൊണ്ട് ചികിത്സിക്കേണ്ട കാലമായി. എത്രവിധത്തിലാണ് ആരാധനചെയ്യുന്നത് ? ഈശ്വരപ്രസാദത്തിന്നുവേണ്ടി എത്രായിരം ഉറുപ്പികയാണ് ചിലവു ചെയ്യുന്നത് ? ഇത്രയെല്ലാം ചെയ്തിട്ടും ഇത്രകാലമായിട്ടും ഇവർക്ക് ഇഷ്ടസിദ്ധിയോ ചിത്തശുദ്ധിയോ ദേവന്മാരോ ഈശ്വരനോ കൊടുത്ത് കാണുന്നില്ല. അതുകൊണ്ട് ഇവരുടെ പൂജക്കും കൊട്ടിന്നും താളത്തിനും അനുസരിച്ച് കളിക്കുന്ന വികാരിയല്ല ദൈവം എന്നത് നമുക്ക് അനുഭവമായിരിക്കുന്നു. പ്രമാണവും അങ്ങിനെതന്നെ.

"സമം സർവ്വേഷുഭൂതേഷു
തിഷ്ഠന്തം പരമേശ്വരം"

അർത്ഥം:– എല്ലാ പ്രാണികളിലും ഈശ്വരൻ സമനായി

ട്ടിരിക്കുന്നവനാണെന്നാണ് ഈ ഭഗവൽഗീതാ പ്രമാണം കൊണ്ടു് പറയുന്നത്. ഇങ്ങിനെതന്നെ പല പ്രമാണങ്ങളും പറഞ്ഞിരിക്കുന്നു. അങ്ങിനെയിരിക്കെ അനുഭവ പ്രമാണങ്ങൾക്ക് വിപരീതമായി വിഗ്രഹാരാധനാദികൾ, വഴിപാടുകൾ മുതലായവകൊണ്ടു് ഈശ്വരൻ പ്രസാദിക്കുമെന്നു് പറയുന്നത് അറിവില്ലായ്മയാകുന്നു. ഈ തരക്കാരായ കർമ്മികളുടെ വിഗ്രഹാരാധനാദികർമ്മങ്ങൾ ദൈവനിന്ദയായിട്ടാണ് കലാശിക്കുന്നത്. ഇവർ സമനായിരിക്കുന്ന ദൈവത്തെ പക്ഷപാതിയായ വികാരിയെന്നല്ലയൊ തീർച്ചപ്പെടുത്തുന്നത്? സമനായിരിക്കുന്ന ജഡ്ജിയെ കൈക്കൂലി വാങ്ങി ഗ്ഗുണത്തെ ചെയ്യുന്ന പക്ഷപാതി എന്നു് പറയാമോ ? എന്നാൽ ഗീതയിൽ തന്നെ കാമ്യ നിഷ്കാമ കർമ്മഫലങ്ങളെ കർമ്മഠന്മാർക്ക് ദൈവം കൊടുക്കുമെന്ന് പറഞ്ഞിട്ടുണ്ടല്ലൊ, ആ പക്ഷമാണ് അധികം, ഹിന്ദുമതത്തിലുള്ള ഗ്രന്ഥങ്ങളിൽ പലേടത്തും അങ്ങിനെ കാണുന്നുണ്ടു് എന്നാണ് കർമ്മികൾ വാദിക്കുന്നത്. അവയെല്ലാം കപട പ്രമാണങ്ങൾ എന്ന് തീർച്ചപ്പെടുത്തേണം. അങ്ങിനെ തീർച്ചപ്പെടുത്തിയിട്ടില്ലെങ്കിൽ ഹിന്ദുമതസമുദ്രത്തിൽ കിടക്കുന്ന കർമ്മകാണ്ഡ മുതലയുടെ വായിലകപ്പെട്ട് ദുഃഖിച്ചു നശിക്കയെയുള്ളു അങ്ങിനെ നശിക്കാതെ ഇരിപ്പാൻ വേണ്ടിയാണ് ജ്ഞാനികൾ താഴെ പറയും പ്രകാരം പറഞ്ഞിട്ടുള്ളതു്.

"യൽ സാരഭൂതം തദുപാസിതവ്യം
ഹംസോയഥാ ക്ഷീരമിവാംബുമിശ്രം"

അർത്ഥം:—വെള്ളവും പാലുംകൂടി കലർന്നുവെച്ചാൽ അരയന്നം വെള്ളത്തെ നീക്കി പാലിനെമാത്രം സ്വീകരിക്കുന്നതുപോലെ സാരഭൂതമായതിനെ സ്വീകരിക്കണം എന്നു് ഉത്തരഗീത. ഇതുകൊണ്ടു് നിസ്സാരമായി തള്ളേ

ണ്ടതു് ഉണ്ടെന്നും സിദ്ധിച്ചുവല്ലൊ? അവയെ തള്ളേണ്ടതും അല്ലെയോ? നാം സാധാരണ ചെയ്യുന്നതും അങ്ങിനെയല്ലയോ? നാളികേരത്തിന്നു് ചകിരിയും ചിരട്ടയും അധികം ഉണ്ടെങ്കിലും അവയെ നീക്കി നാം അന്തർഭാഗത്തുള്ള ആസ്വാദ്യാംശത്തെ മാത്രം തിന്നുന്നു. പഴയ പല അപരിഷ്കൃതരീതികളേയും നാം ഇക്കാലത്തു് തള്ളിയിരിക്കുന്നു തള്ളുകയും ചെയ്യുന്നു. പല പുതിയ പരിഷ്കാരങ്ങളെ സ്വീകരിച്ചിരിക്കുന്നു, സ്വീകരിക്കുകയും ചെയ്യുന്നു. ഇങ്ങിനെ നോക്കുമ്പോൾ അറിവാൻ കഴിയുന്ന വിഷയങ്ങളിൽ ഏവനും നല്ലതിനെ സ്വീകരിക്കുന്നതും ചീത്തയെ തള്ളുന്നതും ലോകസമ്പ്രദായമാകുന്നു എന്നതു് സിദ്ധമാണ്. മതവിഷയങ്ങളിൽ അങ്ങിനെ ചെയ്യാതെ അധികപക്ഷത്തെ മാത്രം സ്വീകരിച്ചു് വിഗ്രഹാരാധനാദി കഷ്ടകർമ്മങ്ങളിൽ കാലത്തെ കഴിച്ചുകൂട്ടുന്നതു് കപടപ്രമാണത്തെ കണ്ടുപിടിപ്പാനുള്ള ജ്ഞാനക്കണ്ണില്ലാത്ത ഒററക്കാരണംതന്നെ. സുന്ദരൻ ഇന്നവനാണ്, വിരൂപൻ ഇന്നവനാണ് എന്നു് തീർച്ചപ്പെടുത്തുവാൻ കണ്ണില്ലാത്തവന്നു് കഴിയുമോ? ഇല്ല. അപ്രകാരം സൽപ്രമാണം ഇന്നതാണ്, കപടപ്രമാണം ഇന്നതാണ് എന്നു് തീർച്ചപ്പെടുത്തുവാൻ ജ്ഞാനക്കണ്ണില്ലാത്തവന്നു് കഴിയുകയില്ല. എന്നാൽ, സാരഭൂതമായ പ്രമാണം ഏതാണ്. കപടപ്രമാണം ഏതാണ് എന്നു് അറിയുന്നതു് എങ്ങിനെയാണ്? പ്രമാണങ്ങളിൽ ശിവൻ പറഞ്ഞതാണ്, വിഷ്ണു പറഞ്ഞതാണ്, മഹർഷിമാർ പറഞ്ഞതാണ് എന്നും മററും പ്രയോഗിച്ചു് കാണുന്നുവല്ലൊ എന്നു് ശങ്കിക്കുന്നു എങ്കിൽ പറയാം. ഇതു് പിച്ചളയാകുന്നു, അല്ല, ഇതു് സ്വർണ്ണമാകുന്നു എന്ന വാദം നേരിട്ടപ്പോൾ എപ്രകാരം നാം ഉരകല്ലിൽ ഉരച്ചുനോക്കി തീർച്ചപ്പെടുത്തുന്നുവോ അപ്രകാരം വിഗ്രഹാരാധനാദി കർമ്മ

ങ്ങളെ വിധിക്കുന്ന പ്രമാണം കപടപ്രമാണമാണ്, അല്ല ഇതു് സൽപ്രമാണമാണ് എന്ന വാദം നേരിട്ടമ്പോഠം അനുഭവയുക്തിരൂപമായ ഉരകല്ലിൽ ഉരച്ചുനോക്കി പ്രമാണത്തെ തീർച്ചപ്പെടുത്തേണ്ടതാണ്. എന്നാൽ യുക്തി കൊണ്ടും അനുഭവംകൊണ്ടും സുഖമാണെന്നു് കണ്ടാൽ അതിനെ സൽപ്രമാണമായി സ്വീകരിക്കയും ദുഃഖമായിട്ടൊ നിഷ്പ്രയോജനമായിട്ടൊ കണ്ടാൽ അതിനെ കള്ളപ്രമാണമായി തള്ളിക്കളയുകയും ചെയ്യേണ്ടതാണ്. പരിശോധിച്ചേ പ്രമാണങ്ങളെ സ്വീകരിക്കാവൂ. അല്ലെങ്കിൽ അതിസങ്കടത്തിൽ ചാടും എന്ന അഭിപ്രായത്തിലാണ് വസിഷ്ഠഭഗവാൻ താഴെ പറയും പ്രകാരം പറഞ്ഞിട്ടുള്ളതും.

"യുക്തിയുക്തമുപാദേയം വചനം ബാലകാദപി
അന്യത്തൃണമിവത്യാജ്യമപ്യുക്തം പത്മജന്മനാ"

അത്ഥം:— ഒരു കുട്ടി പറഞ്ഞതായാലും യുക്തിയുള്ളതിനെ സ്വീകരിക്കണം. സൃഷ്ടികർത്താവ് പറഞ്ഞതായാലും യുക്തിയില്ലാത്ത വചനത്തെ തൃണംപോലെ ത്യജിക്കണം. ഇതു് സ്വശിഷ്യനായ ശ്രീരാമനോട് ഗുരുവായ വസിഷ്ഠർ പറഞ്ഞതാകുന്നു. ഇദ്ദേഹത്തിന്നു് ഹേ രാമാ, നീ വേദങ്ങളെ വിശ്വസിക്ക,ബ്രഹ്മാവ് പറഞ്ഞതിനെ വിശ്വസിക്ക, ഋഷികഠം പറഞ്ഞിതനെ വിശ്വസിക്ക എന്നും മററും പറയരുതൊ? യുക്തിയുള്ളതിനെ വിശ്വസിക്ക, യുക്തിഇല്ലാത്തതിനെ പുല്ലുപോലെ തള്ളിക്കളയു എന്നു് പറഞ്ഞതിൻെറ അത്ഥം എന്താണ്? യുക്തിയുള്ളതിനെ വിശ്വസിക്കാതെ ഗ്രന്ഥങ്ങളുടെ പേരിനേയും അവയിൽ കാണുന്ന വലിയ വലിയ ഗ്രന്ഥകാരനാമങ്ങളേയും മാത്രം കേട്ട് വിശ്വസിച്ചാൽ കപടപ്രമാണക്കടൽനടുവിൽ ആണ്ടു് ദുഃഖിച്ച് നശിക്കും എന്നാകുന്നു. അത്രകള്ളപ്രമാണം

ഹിന്തുമതത്തിൽ കലർന്നു് കിടപ്പുണ്ടു്".

"ഇദംപാപമിദംപുണ്യ മിതിബിഭ്യതികർമ്മാഠാഃ
ദൃഷ്ട കൈതവശാസ്ത്രാണി വാഗ്ഡംഭഘടിതാനിവൈ
തേഷാംഗത്യന്തരംസിദ്ധം ജന്മമൃത്യുജരാസ്പദം"
(എന്നു് ശിവജ്ഞാനദീപിക)

അർത്ഥം:— പണ്ഡിതന്മാരാൽ ഉണ്ടാക്കപ്പെട്ട കള്ളപ്രമാണങ്ങളെ കണ്ടു് കർമ്മികരം "ഇതു് പാപം, ഇതു് പുണ്യം" എന്നു് ഭയപ്പെടുന്ന ഇവർക്കു് ജനനമരണജരകരം തന്നെ ആശ്രയം. ഇവർ ദുഃഖത്തിൽനിന്നു് കര കയറുകയില്ല. ശാശ്വതാനന്ദത്തെ പ്രാപിക്കയില്ല എന്നു് സാരം. ഇതു കൊണ്ടു്കപടപ്രമാണങ്ങരം ഉണ്ടെന്നും അവ പണ്ഡിതന്മാർ കെട്ടിച്ചമച്ചവയാണെന്നും സിദ്ധിച്ചുവല്ലൊ. ഇപ്പോഴുള്ള പണ്ഡിതന്മാരും ഈ കപടപ്രമാണങ്ങളേയും അവയാൽ വിധിക്കപ്പെട്ട വിഗ്രഹാരാധനാദി കർമ്മങ്ങളേയും വദ്ധിപ്പിക്കുകയാണു് ചെയ്യുന്നതു്. ഇതു് എനിക്കു് അനുഭവമാകുന്നു. എൻെറ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളെ വായിച്ചു് വിഗ്രഹാരാധനാദി കർമ്മങ്ങരം അയുക്തങ്ങളും അജ്ഞാന ദുഃഖപ്രദങ്ങളും ആകുന്നു എന്നറിഞ്ഞു് ആ കർമ്മങ്ങളെ തള്ളി പലരും രാജയോഗത്തെ അംഗീകരിച്ചിരിക്കുന്നു, അംഗീകരിച്ചും വരുന്നു. അതു കണ്ടു് കർമ്മഠന്മാരായ പണ്ഡിതന്മാരും അവരുടെ കൂട്ടക്കാരും എന്തെല്ലാമാണു് വാദിക്കുന്നതു്? ഹേ ആനന്ദകാംക്ഷികളെ! കേരംപ്പിൻ. "വിഗ്രഹാരാധനാദി കർമ്മങ്ങളെ വിടുവാൻ പാടില്ല, അവ യോഗജ്ഞാനത്തിന്നുള്ള ആദിപടിയാകുന്നു. ഒരു മാളികയുടെ മുകളിൽ കയറേണമെങ്കിൽ അതിൻെറ കോണിപ്പടിയുടെ ആദ്യത്തെ പടിയിൽ ചവിട്ടാതെ ഒന്നാമതായി മേൽപ്പടിയിൽ കാൽ എടുത്തുവെച്ചാൽ എത്തില്ല, ഉരുണ്ടു് പിരണ്ടു്

കീഴ്പ്പോട്ട് വീഴും. അപ്പോലെ യോഗജ്ഞാനാനന്ദമാളികയിൽ കയറേണമെങ്കിൽ അതിന്നു് വിഗ്രഹാരാധനാദികളായ അടിപ്പടികളിൽ കൂടി ക്രമത്തിൽ കയറിപ്പോയാലെ എത്തുകയുള്ളൂ. അല്ലെങ്കിൽ പതിക്കും'' എന്നു് വാദിക്കുന്നു. ഈ വാദം ശരിയല്ല. വിഗ്രഹാരാധനാദി കർമ്മപ്പടിയിൽ കൂടി കയറിയാൽ കർമ്മകാണ്ഡമാകുന്ന അജ്ഞാനദുഃഖമാളികയിലെ എത്തുകയുള്ളൂ. എന്നാൽ ക്ഷേത്രം പണിയിച്ച് ബിംബപ്രതിഷ്ഠാകർത്താവായി തന്നേയും അനവധി ജനങ്ങളേയും അജ്ഞാനദുഃഖത്തിൽ ചാടിക്കുന്ന മൂത്ത കർമ്മിയായിത്തീരുകയേ ഉള്ളൂ എന്നർത്ഥം. അതിന്നു് ദൃഷ്ടാന്തം, അനേകായിരം കാലമായിട്ടും അനവധി ദ്രവ്യം ചിലവുചെയ്തു് ക്ഷേത്രം കെട്ടി ബിംബാരാധനാദി കർമ്മങ്ങളെ നടത്തിവരുന്ന ഹിന്തുക്കളിൽ ആരും യോഗജ്ഞാനശാലകളെ കെട്ടി സർവ്വന്മാർക്കും ജ്ഞാനക്കണ്ണിനെ കൊടുപ്പാൻ ശ്രമിച്ചിട്ടില്ല, ശ്രമിക്കുന്നതും ഇല്ല. കർമ്മികരം യോഗജ്ഞാനം ഉയർന്ന പദവിയാകുന്നു എന്നു് നിർവ്വി വാദം സമ്മതിക്കുന്നു ആ സ്ഥിതിക്കു് ആ ഉയർന്ന പദവിയെക്കൂടി അഭ്യസിക്കുവാൻ യോഗജ്ഞാനശാലകളും വേണ്ടതാണല്ലൊ. എന്നും ശിശ്രൂത്തരത്തിൽ (വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളിൽ) കിടന്നാൽ മതിയോ? എന്നും ഹരിശ്രീ എന്നു്പഠിച്ചാൽ മതിയോ? എന്നും എ ബി സി ഡി എന്നു് പഠിച്ചാൽ മതിയോ സ്കൂളുകളിൽ വലിയ ഉയർന്ന ക്ലാസ്സു് വെച്ചു് പഠിപ്പിക്കുന്നുവല്ലൊ? അങ്ങിനെ ബുദ്ധിമാന്മാർക്കു് പഠിക്കുവാനും വിഗ്രഹാരാധന, വ്രതം, തീർത്ഥസ്നാനം, യാഗം മുതലായ കർമ്മങ്ങരം അടിപ്പടിയാണെന്നു് തെററിദ്ധരിച്ചു് വലയുന്ന ശിശ്രൂത്തരക്കാർക്കു് കയററംകൊടുപ്പാനും യോഗജ്ഞാനകലാശാലകളാകുന്ന കോളേജുകളെ ഇതേവരെ ആരും വെക്കാത്തതു് എന്തുകൊണ്ടാണ്? അങ്ങിനെ ചെയ്യാതെ

ഇന്നും ദിവസം പ്രതി ക്ഷേത്രനിർമ്മാണ വിഗ്രഹാരാധനാദി കർമ്മങ്ങളെ വർദ്ധിപ്പിക്കുന്നതുകൊണ്ട് വിഗ്രഹാരാധനാദി കർമ്മപ്പടിയിൽക്കൂടി കയറിയാൽ കർമ്മകാണ്ഡമാകുന്ന അജ്ഞാന ദുഃഖമാളികയിലേ എത്തുകയുള്ളു. എന്നത് അനുഭവമായിട്ടിരിക്കുന്നുവല്ലൊ എന്നാൽ യോഗജ്ഞാനത്തിനു് (ബ്രഹ്മജ്ഞാനാനന്ദ മാളികക്ക്) ഉള്ള ആദ്യപടവ് ഏതാകുന്നു എങ്കിൽ, യോഗാജ്ഞാന ശാലകളെ ഏർപ്പെടുത്തുക, വിഗ്രഹാരാധനാദി കർമ്മങ്ങളെ ഖണ്ഡിച്ചിട്ടുള്ള യോഗജ്ഞാന പുസ്തകങ്ങളെ വായിക്കുക, അറിവില്ലാത്തവർക്ക് അത്ഥത്തെ പറഞ്ഞ് മനസ്സിലാക്കിക്കൊടുക്കുക, അവിടെവെച്ച് ജ്ഞാനപ്രസംഗം ചെയ്യുക ജ്ഞാനികളോട് സംവാദംചെയ്യുക, സംസഗ്ഗംചെയ്യുക. അവർ ഉപദേശിക്കും പ്രകാരം മനസ്സിനെ നന്നാക്കുക, ഗാത്രക്ഷേത്രത്തിലുള്ള ആനന്ദദേവനോട് മനസ്സിനെ ചേർക്കുക, ഇതെല്ലാമാണ് ബ്രഹ്മാനന്ദജ്ഞാന മാളികക്ക് കയറുവാൻ (മുക്തിക്ക്) ഉള്ള പടികളും ഇതുകളാണ് മുക്തിക്കുള്ള കർമ്മങ്ങളും. ഈ പടികളിൽക്കൂടി കയറിയാലേ ആനന്ദമാളികമുകളിൽ കയറി ആനന്ദിപ്പിപ്പാനും കഴികയുള്ളു. അതിന്നു് ദൃഷ്ടാന്തം, വിഗ്രഹാരാധനാദി കർമ്മങ്ങളെ ഖണ്ഡിച്ച് യോഗജ്ഞാനമാർഗ്ഗത്തെ പ്രകാശിപ്പിക്കുന്ന എന്റെ സിദ്ധഗ്രന്ഥങ്ങളെ വായിച്ച് പലരും വിഗ്രഹാരാധന, വ്രതം, തീർത്ഥസ്നാനം മുതലായ അജ്ഞാനകമ്മങ്ങളെ വിട്ട് യോഗജ്ഞാനമാർഗ്ഗത്തിൽ ഏർപ്പെട്ട് ആനന്ദികളായിരിക്കുന്നു. അവരിൽ ചിലർ യോഗജ്ഞാനശാലകളെ ഏർപ്പെടുത്തിയിരിക്കുന്നു. വിഗ്രഹാരാധനാദി കർമ്മങ്ങളെ ഖണ്ഡിച്ച് മററുള്ളവരേയും ആനന്ദമാഗ്ഗത്തിൽ തിരിപ്പാൻ ശ്രമിക്കുന്നു. ഇങ്ങിനെ അത്ഭുതപൂവ്വമായ അത്ഭുതാനന്ദസമ്പ്രദായത്തെ പരത്തുവാൻ പ്രഭുക്കന്മാരൊ പണ്ഡിതന്മാരൊ ആചാർയ്യന്മാരൊ യോഗികളും എന്നും

ജ്ഞാനികരം എന്നും സ്വാമിയാരന്മാരെന്നും മററും പേരി നെ സമ്പാദിച്ച പ്രസിദ്ധന്മാർക്കോ സംഗതി വന്നിട്ടില്ല. വിഗ്രഹാരാധനാദികർമ്മങ്ങരം ആദ്യപടവാണെന്നു് വിശ്വ സിച്ച് പോകയാലാണ് ഈ കെങ്കേമന്മാർക്ക് ഈ ഉത്തമ കർമ്മത്തെ ഉപകാരപ്പെടുത്തുവാൻ കഴിയാത്തതും ഇന്നും മോക്ഷമാർഗ്ഗത്തെ കല്പിട്ടടയ്ക്കുന്ന വ്യാപാരത്തെ (ബിംബ പ്രതിഷ്ഠയെ) വർദ്ധിപ്പിക്കുന്നതും. അതുകൊണ്ടാണ് കർമ്മഠന്മാരെ വസിഷ്ഠാദികരം മൃഗപ്രായന്മാരാണെന്നും വിഗ്രഹാരാധനയെ ചെയ്യിപ്പിക്കുന്ന ഗുരുവിനെ കപടഗുരു എന്നും മററും പല വിധത്തിൽ അധിക്ഷേപിച്ചിട്ടുള്ളതു്. അങ്ങനെ അധിക്ഷേപിക്കേണ്ടതും അല്ലെയൊ? അജ്ഞാ നികരംക്ക് വിഗ്രഹാരാധനാദി കർമ്മങ്ങരംകൊണ്ട് മേൽ ക്കുമേൽ അജ്ഞാനത്തെയല്ല വദ്ധിപ്പിക്കേണ്ടതു്. അജ്ഞാ നികരംക്ക് ജ്ഞാനത്തെയാണ് ഉണ്ടാക്കേണ്ടതു്. അതിനു് ജ്ഞാന മാർഗ്ഗത്തിലല്ലയോ പരിചയിക്കേണ്ടതു്? അങ്ങി നെ ചെയ്യാതെ വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മ ങ്ങളെ ചെയ്താൽ അജ്ഞാനമല്ലയോ മേല്ക്കുമേൽ വദ്ധി ക്കുക? ഗവർമ്മെൻറ് നിയമങ്ങളെ അറിയേണ്ടവൻ ആ നിയമത്തെ അല്ലയോ അഭ്യസിക്കേണ്ടതു്? അങ്ങിനെ ചെയ്യാതെ ഞാണിന്മേൽ കളി അഭ്യസിച്ചാൽ ഞാണി ന്മേൽ കളിപ്പാനുള്ള സാമർത്ഥ്യമല്ലയോ വർദ്ധിക്കുക? ചികിത്സാസമ്പ്രദായം അറിയേണ്ടവർ ചികിത്സക നോട്ട് പരിചയിച്ച് ചികിത്സാക്രമത്തെ അല്ലയോ അറി യേണ്ടത്? അതു് അറിയാതെ ജോൽസ്യനോട്ട് പരിച യിച്ച് ഗണിതം പഠിക്കുന്നതു് ചികിത്സക്കുള്ള അടിപ്പടി കളാണോ? വടക്കോട്ട് പോകേണ്ടവൻ തെക്കോട്ട് പോകു ന്നതു് വടക്കുദിക്കിൽ ഉദ്ദിഷ്ടസ്ഥലത്ത് എത്തുവാനുള്ള ആദിപടവാണ് എന്ന് വാദിക്കുന്നത് എന്തു് അസംബന്ധ വാദമാണ്? ഏതേതു് വിദ്യകളെ അറിയേണമോ ഏതേത്

സ്ഥാനത്ത് എത്തേണമോ. അതാതിന്റെ അതാതിന്റെ ആദ്യപടവിൽ തന്നെയാണ് പരിചയിക്കേണ്ടത്. അതിന് വിപരീതമായ ആരംഭം വിപരീതത്തിൽ എത്തിക്കയേ ഉള്ളു. അതുകൊണ്ട് അജ്ഞാനികൾക്ക് ജ്ഞാനമുണ്ടാവാൻ ജ്ഞാനിജനസംസർഗ്ഗം മുതലായ ജ്ഞാനപ്പടികളെത്തന്നെയാണ് അടിസ്ഥാനമാക്കേണ്ടതു്. യഥാർത്ഥപ്രമാണവും അങ്ങിനെതന്നെ ഘോഷിക്കുന്നു.

"അജ്ഞാനസർപ്പദഷ്ടസ്യ
ബ്രഹ്മജ്ഞാനൌഷധംവിനാ
കിമുവേദൈശ്ചശാസ്ത്രൈശ്ച
കിമുമന്ത്രൈഃ കിമൌഷധൈഃ"

അർത്ഥം:— അജ്ഞാനമാകുന്ന സർപ്പത്തിന്റെ കടിയേററവന്ന് ബ്രഹ്മജ്ഞാനമാകുന്ന ഔഷധമാണ് വേണ്ടതു് അതുകൂടാതെ മററുവേദങ്ങൾകൊണ്ടും ശാസ്ത്രങ്ങൾകൊണ്ടും മന്ത്രങ്ങൾകൊണ്ടും ഔഷധങ്ങൾകൊണ്ടും ഫലമില്ല എന്ന് വിവേക ചൂഡാമണിയിൽ പറഞ്ഞിരിക്കുന്നു. ഈ ശ്ലോകത്തിന്റെ പൂർവ്വാർദ്ധംകൊണ്ട് അജ്ഞാനിക്ക് ജ്ഞാനമാണ് വേണ്ടത് എന്നും ഉത്തരാർദ്ധംകൊണ്ട് യാഗവ്രത വിഗ്രഹാരാധനാദി കർമ്മങ്ങളെ വിധിക്കുന്ന വേദശാസ്ത്രാദികൾ അജ്ഞാനിക്ക് ഒരു ഗുണവും ചെയ്യുന്നതല്ലെന്നും നിർബ്ബന്ധിക്കുന്നു. അജ്ഞാനികൾക്ക് ജ്ഞാനമാണ് വേണ്ടതു്. അതിന് ജ്ഞാനപ്പടിയിൽക്കൂടിതന്നെയാണ് കയറേണ്ടത്. ബൌദ്ധന്മാർ കല്ലിനെ ജലഗന്ധപുഷ്പ ധൂപദീപ നൈവേദ്യാദികളായ അനന്തവിധ പൂജാദ്രവ്യങ്ങൾ കൊണ്ട് പൂജിച്ചിട്ട്ആണോ ജ്ഞാനത്തെ സമ്പാദിക്കുന്നത്? വിഗ്രഹാരാധനാദി കർമ്മങ്ങളെയാണോ അവർ ജ്ഞാനത്തിന്ന് അടിപ്പടിയായി അംഗീകരിച്ചിട്ടുള്ളതു്.

അവരിൽ ജ്ഞാനികൾ ഇല്ലെന്നു് പറയാമോ? കർമ്മികളുടെ അജ്ഞാനവിലാസം തന്നെയാണ് താഴെ പറയും പ്രകാരമെല്ലാം വാദിക്കുന്നതും ദൂഷിച്ചെഴുതുന്നതും.

2. "കുട്ടികൾക്ക് ചെറിയ കുപ്പായം (കഞ്ചുകം) വേണം. വലിയ കുപ്പായം പററുകയില്ല അപ്രകാരം അല്പബുദ്ധികൾക്ക് വിഗ്രഹാരാധനവേണം ബ്രഹ്മദ്ധ്യാനത്തിന്നു് കഴികയില്ല." എന്നു് വാദിക്കുന്ന ഇതു് കുട്ടികൾക്ക് കാണ്മാൻ ഒരു ചെറിയ സൂര്യൻ വേണം. വലിയ സൂര്യന്റെ വെളിച്ചം നോക്കിയാൽ കാണുകയില്ല എന്നു് പറയുന്നതുപോലെ അസംബന്ധമാകുന്നു.

3 "നമ്മുടെ പിതാവിന്റെയോ ഗുരുവിന്റെയോ മററോ ഛായയെടുത്തുവെച്ചു് അവരുടെ അഭാവത്തിൽ അവരെ കണ്ടു് സന്തോഷിക്കുന്നു, വന്ദിക്കുന്നു. അപ്രകാരം ക്ഷേത്രത്തിൽ ദൈവത്തിന്റെ പ്രതിമവെച്ചു് പൂജിച്ചു് സന്തോഷിക്കുന്നതാകുന്നു. അങ്ങിനെ ചെയ്യിട്ടില്ലെങ്കിൽ സ്വല്പബുദ്ധികൾക്ക് ദൈവം ഉണ്ടെന്നു് മനസ്സിലാകുന്നതു് എങ്ങിനെയാണ്?" എന്നു് കർമ്മന്മാർ വാദിക്കുന്നു. ഇതും അബദ്ധംതന്നെ. പിതാവിനേയും ഗുരുവിനെയും മററും കണ്ടുംകൊണ്ടാകുന്നു ഫോട്ടൊ എടുക്കുന്നതു്. ആ ഛായയിൽ അവരുടെ ആകൃതിവടിവും ഉണ്ടു്. ദൈവത്തിന്നു് ആകൃതിയില്ല. പിന്നെങ്ങിനെ ഛായയെടുത്തു? ആർ എടുത്തു? ബിംബപ്പണിക്കാരും മററു. കല്ലുകളിലും വല്ലതിലും കൊത്തുന്നതും വരക്കുന്നതുമാണോ ദൈവത്തിന്റെ ഛായ? ഇങ്ങനെ നാനാവിഗ്രഹരൂപത്തിനാൽ ദൈവസ്വരൂപത്തേയും ആരാധനക്രമത്തെയും തെററിദ്ധരിപ്പിക്കുന്നതു് മഹാ അനർത്ഥമാകുന്നു. മററൊരു കാലത്തു് ദൈവത്തിന്റെ തത്വത്തേയും മററും പററി ജ്ഞാനികൾ പറയു

മ്പോറം സമ്മതിക്കാതെ ശണ്ഠക്ക് വരും. അങ്ങിനെയല്ലയോ? ഒരു കുട്ടിക്ക് നാം ആട്ടിനെ കാണിച്ചുകൊടുത്ത് ആനയാണെന്ന് പറഞ്ഞ് മനസ്സിലാക്കിയാൽ ആ കുട്ടി മുതിർന്ന് സഞ്ചരിക്കുമ്പോറം ആട്ടിനെ കണ്ടാൽ ആനയാണെന്ന് പറയും. മററുള്ളവർ ഇത് ആനയല്ല ആടാണെന്ന് പറഞ്ഞാൽ സമ്മതിക്കയില്ല, ധിക്കരിക്കും. അപ്രകാരം തന്നെയാണ് യഥാർത്ഥത്തെപ്പററി പറയുമ്പോറം കർമ്മികറം അസ്മാദൃക്കുകളെ അസഭ്യം പറയുന്നത്. അത് അത്ഭുതമല്ല. അവർ ദൈവത്തിൻെറ തത്വത്തെ ആനയുടെ രൂപത്തെ മനസ്സിലാക്കിയ കുട്ടിയെപ്പോലെയല്ലയോ മനസ്സിലാക്കിയത്?

4. 'വാഴപ്പഴം തിന്നേണമെങ്കിൽ വാഴ വെക്കേണം, വാഴ വെക്കേണമെങ്കിൽ കുഴി കുഴിക്കണം, കുഴിക്കേണമെങ്കിൽ കൈക്കോട്ട് ഉണ്ടാക്കണം, ഇങ്ങിനെ പല കർമ്മങ്ങളും ആവശ്യങ്ങളും ആവശ്യമാകുന്നു. അപ്രകാരം ബ്രഹ്മാനന്ദത്തെ അനുഭവിക്കേണമെങ്കിൽ വിഗ്രഹാരാധനാദി കർമ്മങ്ങളും അത്യാവശ്യമാകുന്നു'' എന്ന് കർമ്മന്മാർ വാദിക്കുന്നു. ഈ വാദം അബദ്ധമാണെന്നത് വിഗ്രഹാരാധനാദികറ ബ്രഹ്മജ്ഞാനത്തിന്ന് ആദിപടവല്ലെന്നും അതിന്ന് ആദിപടി ജ്ഞാനിജന സംസർഗ്ഗാദിയാണെന്നും മുൻ തെളിയിച്ചതുകൊണ്ടുതന്നെ സിദ്ധമായി. എങ്കിലും ഈ അബദ്ധവാദികളുടെ അബദ്ധത്തെ ഒന്നുകൂടി പ്രകാശിപ്പിക്കാം. വാഴപ്പഴം കുഴികുത്തി വാഴവെച്ച് വേണ്ടതുചെയ്ത് ഉണ്ടാക്കേണ്ടതാകുന്നു. ബ്രഹ്മാനന്ദം പ്രതിമകളെ പ്രതിഷ്ഠിച്ച് അഭിഷേകം ചെയ്ത് (നനച്ച്) മുളപ്പിച്ച് ഉണ്ടാക്കേണ്ടതല്ല. അത് ത്രികാലത്തിലും സ്വയമായി ഉള്ളതാകുന്നു ദൃഷ്ടിയെ വെളിക്ക് വെക്കുമ്പോറം (മനസ്സിനെ ഉള്ളിലേക്ക് വെക്കുമ്പോറം ബ്രഹ്മാനന്ദത്തേയും അനുഭവിക്കാം. ലോകത്തെ കാണ്മാൻ, നാം വാഴവെച്ച് പഴം ഉണ്ടാക്കുംപോലെ ലോകത്തെ നാം സൃഷ്ടിക്കേണമോ? വേണ്ടാ.

5. ''കർമ്മയോഗംകൊണ്ടും ഭക്തിയോഗംകൊണ്ടും ഒരു വിധം സംസാരരോഗാശ്വാസം സിദ്ധിച്ച് ക്ഷീണംമാറി ത്തുടങ്ങിയിട്ടുള്ള ഒരു മനസ്സിനു് രാജയോഗമാകുന്ന വ്യായാമം ഒരു വിധം ബലത്തെ വൎദ്ധിപ്പിക്കും. വ്യായാമം നല്ലതെന്നുവെച്ച് രോഗം അത്യാസന്നമായിരിക്കുന്ന അവ സ്ഥയിൽ വ്യായാമം ചെയ്യിച്ചാൽ അപകടം എന്നു പറയേ ണ്ടതില്ലല്ലോ. അധികം വഴി നടക്കുവാൻ ശക്തിയുള്ള മനു ഷ്യനോടൊപ്പം കാൽനാഴിക നടക്കുവാൻ ശക്തിയുള്ള ദുർബ്ബ ലനേയൊ ബാലനേയോ നടത്തിപ്പാൻ വിചാരിച്ചാൽ സാധിക്കയില്ല. പിടിച്ച്വലിച്ച് കൊണ്ടുപോയാൽ അവ രുടെ കാൽ കേടുവന്നു എന്നു് വരാം രോഗത്തിൽ കിടന്നു എന്നും വരാം'' ഇത്യാദികളായ ഉദാഹരണങ്ങൾകൊണ്ടു് ''യോഗജ്ഞാനം ആദിയിൽ അഭ്യസിച്ചുകൂടാ, ദോഷം ഏറും, അതുകൊണ്ടു് വിഗ്രഹാരാധനാദി കർമ്മങ്ങളെ അനുഷ്ഠിച്ചതിന്നുശേഷമേ രാജയോഗജ്ഞാനങ്ങളെ സമ്പാ ദിക്കാൻ പുറപ്പെട്ടുകൂടൂ എന്നു് ചിലർ വാദിക്കുന്നു. ഇവരു ടെ ഉദാഹരണങ്ങൾ നല്ല മാർഗ്ഗത്തിൽപോകുന്നവരെ നരി പിടിക്കുന്ന മാർഗ്ഗത്തിലേക്കു് തിരിച്ചു നരിയുടെ വായില കപ്പെടുത്തി കൊല്ലിക്കുന്ന ഖലൻെറ ദുർവ്യാപാരങ്ങൾ പോലെ രാജയോഗാനന്ദപദവിയിലേക്കു് പോകുന്ന കുട്ട രെ കർമ്മകാണ്ഡവ്യാഘ്രത്തിൻെറ വായിലകപ്പെടുത്തി ദുഃഖത്തിൽ ചാടിക്കുവാൻ കൊള്ളാം.ഇവർ രാജയോഗജ്ഞാ നാമൃതത്തെ ആസ്വദിക്കാത്ത മൂത്ത കുമ്മന്മാരാകുന്നു എന്നു് തെളിയിപ്പാനും ഇവരുടെ ഉദാഹരണങ്ങൾ കൊള്ളാം. അങ്ങിനെയല്ലയൊ? രാജയോഗത്തെ ഒന്നാമതായിതന്നെ ഏവനും ശീലിക്കാം അതിന്നുമുമ്പ് വിഗ്രഹാരാധനാദി കളെ ശീലിക്കേണ്ട ബാലനും യുവാവിനും വൃദ്ധനും സ്ത്രീ കൾക്കും മന്ദമതികൾക്കും മതിമാൻമാർക്കും സർവ്വമത ക്കാർക്കും ഒന്നാമതായിതന്നെ പാലിനെ കുടിക്കാം, ഒന്നാ

മതായിതന്നെ പഞ്ചസാരയും തിന്നാം, ഒന്നാമതായിതന്നെ നാളികേരത്തിന്റെ ജലത്തെ പാനം ചെയ്യാം, ഒന്നാമതായിതന്നെ സത്യത്തെ പറയുവാൻ ശീലിക്കാം. "സത്യത്തെ പറയുന്നതിന്നു് മുമ്പായി അസത്യത്തെ കുറെക്കാലം പറഞ്ഞു് ശീലിക്കേണം, നാളികേരത്തിന്റെ ആസ്വാദ്യാംശത്തെ തിന്നുന്നതിനുമുമ്പായി ചകിരിയും ചിരട്ടയും തിന്നു ശീലിക്കേണം, പഞ്ചസാര തിന്നുന്നതിന്നു് മുമ്പായി കരിമ്പിന്റെ കമ്പും തോലും ചണ്ടിയും തിന്നു് ശീലിക്കേണം, പാലുകുടിക്കുന്നതിനുമുമ്പായി കള്ളുകുടിച്ചു് ശീലിക്കണം" എന്നു വാദിക്കുന്നതു് എത്രവലിയ അസംബന്ധമാണു്? അങ്ങിനെയുള്ള അസംബന്ധമാണു് വിഗ്രഹാരാധനാദി കർമ്മങ്ങളെ മുൻകൂട്ടി അനുഷ്ഠിച്ചതിന്നുശേഷമേ യോഗജ്ഞാനത്തെ ശീലിച്ചുകൂട്ടൂ എന്നു് വാദിക്കുന്നതു്. യോഗജ്ഞാനത്തെ ഏവനുംഒന്നാമതായിശീലിക്കാം, പരമാനന്ദിക്കുകയും ചെയ്യാം. അങ്ങിനെ ശീലിച്ച ബഹു പേർ ഇക്കാലത്തു് ആനന്ദികളായിരിക്കുന്നുണ്ടു്. ആ അത്ഭുതാവസ്ഥയെ എന്റെ ആനന്ദസോപാനം വായിച്ചാൽ അറിയാം. യോഗജ്ഞാനത്തെ സർവ്വമതസ്ഥന്മാർക്കും ഒന്നാമതായി അഭ്യസിക്കാം. ആനന്ദിക്കാം എന്നതിനേയും, വിഗ്രഹാരാധനാദികർമ്മങ്ങൾ ആനന്ദത്തിൽനിന്നു് തെററിക്കും, ദുഃഖത്തിൽ ചാടിക്കും എന്നതിനേയും എന്റെ മോക്ഷപ്രദീപത്തിലും ആനന്ദസൂത്രത്തിലും സിദ്ധാനുഭൂതിയിലും രാജയോഗപരസ്യത്തിലും വിസ്തരിച്ചു് തെളിയിച്ചിട്ടുണ്ടു്. അവയെല്ലാം ആ പുസ്തകങ്ങളെ വായിച്ചാൽ അറിയാം.

6. "ചിലർ വിഗ്രഹാരധനാദികൾ വേണ്ടാ എന്നു് വിധിച്ചിട്ടുള്ളതു് ജ്ഞാനികൾക്കാകുന്നു. സിദ്ധന്മാർക്കാകുന്നു) അജ്ഞാനികൾക്കല്ല; അജ്ഞാനികൾ അവയെ ചെയ്യേണം" എന്നു് പറയുന്നു. അതും തീരെ അസംബ

ന്ധമാകുന്നു. ജ്ഞാനികൾ വിഗ്രഹാരാധനാദികർമ്മങ്ങളെ ദോഷമെന്നറിഞ്ഞ് ഖണ്ഡിച്ചവരാകുന്നു. അങ്ങിനെ ഇരിക്കുന്ന ജ്ഞാനികൾ അവയെ ഒരിക്കലും ചെയ്കയില്ല. മദ്യപാന ദോഷത്തെ അറിഞ്ഞ് അതിനെ ദൂരെ വർജ്ജിച്ചിരിക്കുന്ന സത്തുക്കൾ മദ്യപാനത്തെ ചെയ്കയില്ല. അതുകൊണ്ട് "നസുരാംപിബേൽ" (മദ്യപാനത്തെ ചെയ്യരുത്) എന്ന വിധി മദ്യപാനത്തെ വർജ്ജിച്ച സത്തുക്കൾക്ക് വേണ്ടിയല്ല മദ്യപാനദോഷത്തെ അറിയാത്തവർക്കും മദ്യപിച്ച് കെട്ടുപോകുന്ന കൂട്ടക്കാർക്കും വേണ്ടി തന്നെ അപ്രകാരം വിഗ്രഹാരാധനാദികളെ നിഷേധിച്ചതു് അജ്ഞാനികൾക്ക് വേണ്ടിതന്നെ.

7. ചിലർ. "ഒരു പട്ടണത്തിൽ ചെന്നു് ചേരുവാൻ പല വഴികളും ഉണ്ട്; ഏതു് വഴിക്ക് ചെന്നാൽ എന്താണ്? അപ്രകാരം മുക്തിക്ക് പല വഴിയുണ്ട്, അതുകൊണ്ട് മുക്തിക്ക് ഒരേ വഴിയെ ഉള്ളൂ എന്നു് പറഞ്ഞു് വിഗ്രഹാരാധനാദി വഴികളെ ദൂഷ്യം പറയുന്നതു് ശരിയല്ല എന്നു് പറയുന്നു. ഈ കൂട്ടർ മുക്തി എന്ന വാക്കിന്റെ അത്ഥം അറികയില്ല അതുകൊണ്ട് പലവഴിയുണ്ടെന്നു പറയുന്നതാകുന്നു. ദുഃഖത്തിൽനിന്നുള്ള മോചനം വേർപിടൽ എന്നാകുന്നു മുക്തി എന്ന വാക്കിന്റെ അത്ഥം. അതു് മനോലയം കൊണ്ടേ സിദ്ധിക്കയും ഉള്ളൂ. നോക്കുക, സുഷുപ്തിയിൽ (ഗാഢനിദ്രയിൽ) മനസ്സ് ലയിച്ചപ്പോൾ ആക്കും യാതൊരു ദുഃഖവും ഇല്ല. കർമ്മങ്ങൾ ദുഃഖങ്ങളായിരിക്കുന്നതുകൊണ്ടും മനോലയവിരോധികളായി ചലനത്തെ ഉണ്ടാക്കുന്നവയാകകൊണ്ടും മുക്തിക്ക് വിരോധവഴികളാകുന്നു. ആനന്ദത്തിൽ മനസ്സിനെ ചേർത്ത് ലയിപ്പിക്കുന്ന ഒററവഴി തന്നെയാണ് മുക്തിക്കുള്ളതു്. ദേഹമാകുന്ന പട്ടണത്തിന്നു് നവദ്വാരങ്ങൾ ഉണ്ടെങ്കിലും വായിൽ കൂടെത്തന്നെ അന്ന

ത്തെ ചെലുത്തണം. കണ്ണ്, മൂക്ക്, മുതലായ മററു ദ്വാരങ്ങളിൽക്കൂടി അന്നത്തെ ചെലുത്തുവാൻ നിവ്വാഹമില്ല. അതുകൊണ്ട് പട്ടണത്തിൽ ചേരുവാൻ പലവഴിയുണ്ടെന്നു് പറഞ്ഞപ്രകാരം മുക്തിമാർഗ്ഗത്തിലേക്കു് പലവഴിയില്ല. വിഗ്രഹാരാധനാദി വിപരീതദുഃഖമാർഗ്ഗങ്ങൾ ഒരിക്കലും ആനന്ദമാർഗ്ഗം (മുക്തിമാർഗ്ഗം) ആകയില്ല.

8. "ദൈവം സവ്വത്രയുണ്ട്, ക്ഷേത്രത്തിലും ബിംബത്തിലും ഇല്ലെന്നു് പറഞ്ഞുകൂടാ അതുകൊണ്ടു് അവിടെ ചെന്നു് ഭജിക്കുന്നതിന്നു് വിരോധം പറയുന്നതു് തെററാണ്" എന്നു് കർമ്മികൾ പറയുന്നു. ഇതു് ജ്ഞാനികളുടെ ചോദ്യത്തിന്നു് ഉത്തരം മുട്ടുമ്പോൾ എന്തെങ്കിലും പറയുക എന്നാകുന്നു എന്നതു് ഇവരുടെ വ്യാപാരം കൊണ്ടു തന്നെ തെളിയുന്നു. ദൈവം ബിംബത്തിലും ഉണ്ടെങ്കിൽ ഇവർ എന്തിന്നു് ആവാഹനം ചെയ്യുന്നു? ആവാഹനം ചെയ്യുന്നതിൻെറ അത്ഥം ദൈവത്തെ ക്ഷണിച്ചു് പ്രതിമയിൽ ബിംബത്തിൽ, കൊണ്ടുവന്നിരുത്തുന്നു എന്നാകുന്നു. അതിൽ ഉണ്ടെന്ന വിശ്വാസം ഉണ്ടെങ്കിൽ ക്ഷണിച്ചു് കൊണ്ടുവരേണമോ? അപ്പോൾ ദൈവം സർവ്വത്ര ഇല്ലെന്നു് ഇവർ തന്നെ സമ്മതിക്കുന്നു. വീട വിട്ടു് ക്ഷേത്രത്തിലേക്കു് ഓടുന്നതുകൊണ്ടും വീട്ടിൽ ദൈവം ഇല്ലെന്നു് സമ്മതിക്കുന്നു. ഉണ്ടെങ്കിൽ ക്ഷേത്രത്തിലേക്കു് ഓടുമോ? "നിരാകാരബ്രഹ്മത്തെ ധ്യാനിപ്പാൻ പ്രയാസമാണ്, അതുകൊണ്ടു് മനസ്സിനെ നിർത്തുവാനായിട്ടു് ലക്ഷ്യമായി ഒരു ആകാരം വേണം" എന്നാണ് അവർ പറയുന്നതു്. അതിന്നു് ഒരു കല്ലിൻെറ കഷണം വീട്ടിൽ കിട്ടില്ലയോ? അല്ലെങ്കിൽ ഒരു തുരുമ്പിലൊ വീട്ടിൻെറ സ്ഥൂണത്തിലൊ മനസ്സിനെ വെക്കരുതൊ? എല്ലാററിലും ദൈവമുണ്ടല്ലൊ? "തൂണിലും തുരുമ്പിലും ഉണ്ട്" എന്നു് പണ്ടു് പ്രഹ്ലാദൻ പറഞ്ഞ പ്രകാരം

ളുണിൽനിന്നു് ദൈവം ചാടിയ കഥയെ ഇവർ അറിയു മല്ലൊ; പിന്നെന്തിന്നു് അനേകായിരം ഉറുപ്പിക ചിലവു ചെയ്തു് ക്ഷേത്രം കെട്ടി പ്രതിഷ്ഠിച്ചു് അനവധി പൂജാദ്രവ്യ ങ്ങളെ സമ്പാദിച്ചു് വിഗ്രഹാരാധനയെ ചെയ്യുന്നു ? അർത്ഥ മില്ലാതെ സംസാരിക്കുന്നവരോട് എന്താ പറയുക ?

9. അരുന്ധതിനക്ഷത്രത്തെ കാണുവാൻ ആഗ്രഹിക്കുന്ന വർക്ക് തൽസമീപത്തിലുള്ള സ്ഥൂലനക്ഷത്രത്തെ ആദ്യം കാണിച്ചുകൊടുത്തു. അരുന്ധതിയാണെന്നു് മനസ്സിലാ ക്കുന്നു. പിന്നീടു് ഇതല്ലാ അരുന്ധതി, ഇതിന്നു് സമീ പിച്ചു് സൂക്ഷ്മത്തിൽ കാണുന്ന നക്ഷത്രമാണു് അരുന്ധതി എന്നു് ധരിപ്പിക്കുന്നു. സൂക്ഷ്മത്തിലുള്ളതിനെ കാണ്മാൻ പ്രയാസമായതുകൊണ്ടു് സ്ഥൂലം വഴിക്ക് മനസ്സിലാക്കുക യാകുന്നു. ആ സമ്പ്രദായത്തിൽ സ്ഥൂല വിഗ്രഹം വഴിക്ക് സൂക്ഷ്മ ദൈവത്തെ മനസ്സിലാക്കുകയാകുന്നു വിഗ്രഹാരാധന കൊണ്ടു് ചെയ്യുന്നതു്'' എന്നു് വാദിക്കുന്നു. ഇതും ശരിയല്ല. സ്ഥൂലനക്ഷത്രത്തിന്റെ സമീപത്തിൽ കാണത്തക്ക സ്ഥി തിയിൽ ചെറിയ നക്ഷത്രം ഉള്ളതുപോലെ സ്ഥൂലവിഗ്ര ത്തിന്റെ പിമ്പിലോ അരികിലോ കാണത്തക്ക നിലയിൽ ചെറിയ രൂപത്തിൽ ദൈവം നില്ക്കുന്നില്ല. അതുകൊണ്ടു് ഈ വാദവും ദൈവ ദർശന വിഷയത്തിലേക്ക് ഉപകാര മില്ല. എന്നല്ല, യഥാർത്ഥ വഴിയിൽനിന്നു് പതിപ്പി ക്കയും ചെയ്യുന്നു. ആദ്യം വിഗ്രഹരൂപേണ തെററിദ്ധരി പ്പിച്ചതുകൊണ്ടല്ലയൊ അതിനെ നിഷേധിച്ചു് ഗാത്രക്ഷേ ത്രത്തിലേക്ക് തിരിക്കുമ്പോൾ കർമ്മികൾ ജ്ഞാനികളുടെ നേരെ വടി എടുക്കുന്നതു് ?

10. ''പുഴ കടന്നവന്നു് തോണി വേണ്ട; അപ്രകാരം ജ്ഞാനികൾക്ക് വിഗ്രഹാരാധനാദികർമ്മങ്ങൾ ആവശ്യ

മില്ല പുഴ കടക്കാതെ ഇക്കരെയിലുള്ളവർക്ക് തോണി ആവശ്യമാകുന്നു. അപ്രകാരം ജ്ഞാനം ഇല്ലാത്തവർക്ക് വിഗ്രഹാരാധനാദികൾ ആവശ്യമാകുന്നു'' എന്നു് ചിലർ വാദിക്കുന്നു. അതും ശരിയല്ല. പുഴ കടക്കുവാൻവേണ്ടി തോണിയിൽ കയറുന്ന കൂട്ടരെ പുഴ കടന്നു് അക്കരെയിൽ നില്ക്കുന്നവർ നിന്ദിക്കുന്ന സമ്പ്രദായം ഇല്ല. തോണിയിൽ കൂടിയാകുന്നു പുഴകടക്കുന്നതു് എന്നവർക്ക് അറിയാം അപ്രകാരം വിഗ്രഹാരാധനാദി വഴിയായിട്ടാകുന്നു ജ്ഞാനത്തിലെത്തിയതും എത്തേണ്ടതും എങ്കിൽ ജ്ഞാനികൾക്ക് അതറിയാം. അതിനാൽ കർമ്മഠന്മാരെ നിന്ദിക്കയില്ല. നിന്ദിച്ചതുകൊണ്ടു് വിഗ്രഹാരാധനാദി കർമ്മകാണ്ഡത്തോണി വഴിക്കല്ല ജ്ഞാനികൾ ആനന്ദക്കരയെ പ്രാപിച്ചതു്, ആ തോണിയിൽ കയറിയാൽ ദുഃഖസമുദ്രത്തിൽപ്പെട്ടു് വലയുകയേ ഉള്ളു. അതിനാൽ ആരും കയറാതെ ഇരിപ്പാൻവേണ്ടി വിഗ്രഹാരാധനാദി കർമ്മങ്ങളെ ജ്ഞാനികൾ തീരെ ഖണ്ഡിച്ചതും കർമ്മഠന്മാരെ ആക്ഷേപിച്ചതും ആകുന്നു.

11. വലിയ പദവിയിൽ എത്തുമ്പോൾ ചെറിയപദവിയെ ദൂഷിക്കുന്നതു് സാധാരണയാകുന്നു. ആ കൂട്ടത്തിൽ ജ്ഞാനികൾ അതീതപദവിയിൽ എത്തിയതുകൊണ്ടു് വിഗ്രഹാരാധനാദി കർമ്മങ്ങളെ ദൂഷിച്ചതാകുന്നു'' എന്നു് കർമ്മഠന്മാർ പറയുന്നു. ഇതും അബദ്ധംതന്നെ. കോണിപ്പടിയിൽകൂടി മാളികയുടെ മുകളിൽ കയറി ഇരിക്കുന്നവർ മററു ചിലർ ആ കോണിപ്പടിയിൽ ആ മാളികക്ക് കയറുമ്പോൾ ഇതു് ശരിയായ വഴിയല്ലെന്നു് പറഞ്ഞു് ദൂഷിക്കുമോ ? ഇല്ല. ആദിയിൽ അക്ഷരങ്ങളെ അഭ്യസിച്ചു്ക്രമേണ പണ്ഡിതനായിരിക്കുന്നവൻ അക്ഷരാഭ്യാസം ചെയ്യുന്നതു് അസംബന്ധമാണെന്നു് പറഞ്ഞു് കുട്ടികളെ ദൂഷിക്കുമോ? ഇല്ല അക്ഷരഭ്യാസം ആദിയിൽ വേണ്ടതാണെന്നു് ആ

പണ്ഡിതന്നു് അറിയാം അപ്പോലെ വിഗ്രഹാരാധനാദി കർമ്മാനുഷ്ഠാനംകൊണ്ടുള്ള ചിത്തശുദ്ധി വഴിക്കാകുന്ന യോഗജ്ഞാനപദവിയിൽ എത്തിയതു് എങ്കിൽ, ആ വഴിയിൽ പ്രവൎത്തിക്കുന്നവരേയും വിഗ്രഹാരാധനാദി കമ്മങ്ങളേയും ജ്ഞാനികൾ ദൂഷിക്കയില്ല.

12. "പണ്ടുള്ള ജ്ഞാനികളുടേയൊ ഇന്നുള്ള ജ്ഞാനികളുടെയോ ആക്ഷേപവർഷംകൊണ്ടു് വിഗ്രഹാരാധനാദി കർമ്മങ്ങൾ നശിച്ചുപോകാതെ അന്നും ഇന്നും പ്രബലപ്പെട്ടു തന്നെ ഇരിക്കുന്നു. വിഗ്രഹാരാധനാദികളുടെ മഹിമ കൊണ്ടല്ലെയൊ അങ്ങിനെ ബലപ്പെട്ടു് നിൽക്കുന്നതു്?" എന്നും കർമ്മഠന്മാർ വാദിക്കുന്നു. ഇതു് എന്തൊരു അന്ധതയാണു്? അന്ധപരമ്പരയാ ആലോചിക്കാതെ കണ്ണുചിമ്പിനടക്കുന്ന അജ്ഞാനതിമിരത്തിൻെറ ശക്തിയാണു് വിഗ്രഹാരാധനാദി കമ്മങ്ങൾ ബലപ്പെട്ടു് നിൽക്കുന്നതു്. പണ്ടും ഇന്നും ജ്ഞാനികളുടെ ആക്ഷേപവഷംകൊണ്ടു് ജാതിഭേദം നശിക്കാതെ ആൾവീതം ഓരോ ജാതി വെച്ചുംകൊണ്ടു് അന്നും ഇന്നും ജാത്യാവിരുദ്ധ കീരി പാമ്പുകളെപ്പോലെ തമ്മിൽ തല്ലി ഐകമത്യം ഇല്ലാതെ ഹിന്ദുക്കൾ മത്സരിക്കുന്നതു് ജാതിഭേദത്തിൻെറ മഹിമയാണോ ? അതോ അജ്ഞാനതിമിരത്തിൻെറ മഹിമയോ ? ജാതിഭേദം ശശവിഷാണം (മുയൽ കൊമ്പു്) പോലെ ഇല്ലാത്തതാകുന്നു എന്നതു് സർവ്വമതസമ്മതമാകുന്നു. നായന്മാരുടെയും മററും ഇടയിൽ പണ്ടു പണ്ടേ നടന്നു വരുന്ന ഒരു താലികെട്ടുകല്ല്യാണം ഉണ്ടു്. അതിന്നു് അനവധി പണം ചിലവു് ചെയ്യുന്നു അനേകം ജനത്തെ ക്ഷണിക്കുന്നു; ജ്യോതിശാസ്ത്രജ്ഞനെ കൊണ്ടുവരുന്നു; മുഹൂർത്തം വിധിക്കുന്നു; നല്ല മുഹൂർത്തം നോക്കി താലികെട്ടുകയും ചെയ്യുന്നു. പിന്നെ ആ താലിയെ അറുത്തുകളയുന്നു. ആ കെട്ടിയമണവാളനു പെണ്ണിനെ

കൊടുക്കാതെ അന്യന് പെണ്ണിനെ കൊടുക്കുകയുംചെയ്യുന്നു. ആ കെട്ടിയ താലിയെ അറുത്തുകളയുന്നതുകൊണ്ടും കെട്ടിയവന്നു് പെണ്ണിനെ കൊടുക്കാത്തതുകൊണ്ടുംതന്നെ അതു് അസംബന്ധക്രിയയാണെന്നു് തീർച്ചപ്പെടുത്താം. ആ അസംബന്ധക്രിയയക്കു് (കെട്ടിയ താലിയെ അറുത്തുകളയുന്നതിന്നു്) മുഹൂർത്തം നോക്കേണമോ? അനവധി പണം ചിലവുചെയ്യേണമോ? സദ്യ കഴിക്കേണമോ? ഈ അസംബന്ധക്രിയയെ നിർത്തൽ ചെയ്‌വാൻ വേണ്ടി എത്രയോ വമ്പന്മാരും കൊമ്പന്മാരും കൂടി ശ്രമിച്ചിട്ടും കഴിയുന്നില്ല. ഇതു് ആ താലികെട്ടു് ക്രിയയുടെ മാഹാത്മ്യമോ അതോ അജ്ഞാനതിമിരത്തിൻെറ മഹിമയോ? ഇങ്ങിനെ പണ്ടു പണ്ടേ നടന്നുവരുന്ന അനാചാര ക്രിയകൾ പലതും ഉണ്ടു്. അവയും വിഗ്രഹാരാധനാദികളും ഇന്നും നിലനിന്നുവരുന്നതു് അജ്ഞാനതിമിരത്തിൻെറ ശക്തിതന്നെ. അജ്ഞാനതിമിരത്തെ വർദ്ധിപ്പിപ്പാൻ ക്ഷേത്രങ്ങളും വിഗ്രഹാരാധനയും പോലെ മറെറാന്നും ഇല്ല, നോക്കുക. മാതാവിൻെറയോ പിതാവിൻേറയോ മററു മുതിർന്നിട്ടുള്ളവരുടേയോ കൂടെ കുട്ടികളും ക്ഷേത്രത്തിൽ പോകുന്നു. അവിടെ കൊട്ടു്, കൊഴലൂത്തു്, ശംഖനാദം മുതലായവയോടുകൂടി ജലഗന്ധധൂപദീപനൈവേദ്യങ്ങൾകൊണ്ടുള്ള വിഗ്രഹാരാധനയെ കാണുമ്പോൾ ദൈവത്തെ പ്രസാദിപ്പിപ്പാനുള്ള വഴി ഇതാണു് എന്നു് ബാല്യത്തിലെ ഉറച്ചുപോകുന്നു. അതിന്നുപുറമെ പൂരം, വേല മുതലായ ഉത്സവദിവസങ്ങളിൽ ആബാലവൃദ്ധം അനേകായിരം ജനം അനേകദിക്കിൽ നിന്നു് ക്ഷേത്രത്തിൽ വന്നുചേരുന്നു. അന്നത്തെ കോലാഹലം പറയേണ്ടതുണ്ടോ? ആനപ്പുറത്തു് ദേവൻെറ തടമ്പു് എഴുന്നെള്ളിക്കലും പലതര വാദ്യവിശേഷവും ആലവട്ടങ്ങളും വെഞ്ചാമരങ്ങളും, കുട. കൊടി. തഴകളും, വെടികളും, അമിട്ടുവെടികളും പടക്കം പൊട്ടിക്കലും മത്താപ്പും

പൂക്കററിയും, ബാണങ്ങളും, കമ്പങ്ങളും എന്തെല്ലാമാണ് ? ഇവയെല്ലാം ഈശ്വരപ്രസാദത്തിന്ന് അത്യാവശ്യമാണെന്ന് ആബാലവൃദ്ധം അനേകദിക്കിൽനിന്നും വന്ന അനേകായിരം ജനങ്ങളുടെ അകത്ത് ഒററദിവസംകൊണ്ടുതന്നെ ഉറപ്പിക്കുന്നുവല്ലൊ. പ്രസംഗം കൂടാതെയും പുസ്തകവായന കൂടാതേയും ഗുരുപദേശം കൂടാതെയും ഒററദിവസംകൊണ്ടു തന്നെ കുട്ടികൾക്കും അനേകായിരം ജനത്തിന്നും അജ്ഞാനത്തെ പഠിപ്പിക്കുന്ന അജ്ഞാനശാലക്ഷേത്രം വിഗ്രഹാരാധന പോലെ വേറെ എന്തൊന്നാണുള്ളത്? ഒന്നും ഇല്ല. അതുകൊണ്ടല്ലയൊ വലിയവർ ചാകുമ്പോൾ ചെറിയവർ ഈ സമ്പ്രദായത്തെ കൊണ്ടാടി പൊടി പൊടിക്കുന്നതു്? ഒരു ക്ഷേത്രത്തിൽ കാട്ടിക്കൂട്ടുന്ന കൂത്തുകളെ കാണുമ്പോൾ ഇമ്മാതിരി നമുക്കും വേണമെന്ന് മററു ചിലർ, പോരാ, ഇതിലും മീതെ കഴിച്ചുകൂട്ടേണമെന്ന് മററു ചിലർ, ഇക്കൊല്ലത്തെപ്പോലെ പോരാ, മേലാലക്ക് ആനകളും കമ്പങ്ങളും വർദ്ധിപ്പിക്കേണമെന്ന് മററു ചിലർ; ഇങ്ങിനെ ആനക്കമ്പത്തെ (മഹാചാപല്യത്തെ) വർദ്ധിപ്പിക്കുന്ന അജ്ഞാനശാല ക്ഷേത്രംപോലെ വേറെ എന്തൊന്നാണുള്ളതു് ? ചില ക്ഷേത്രങ്ങളിൽ തേവിടിശ്ശിയാട്ടക്കമ്പം, ഓട്ടം തുള്ളൽകമ്പം, കഥകളികമ്പം മുതലായ പല കളിക്കമ്പത്തേയും വർദ്ധിപ്പിക്കുന്നു. എന്നാൽ ഉത്സവകാലങ്ങളിൽ പലവിധ കളികളെ ക്ഷേത്രങ്ങളിൽ കളിപ്പിക്കുന്നതുകൊണ്ട് ആ കമ്പത്തേയും മനസ്സിന്നു് വർദ്ധിപ്പിക്കുന്നു എന്നു് സാരം. പല വിഗ്രഹങ്ങളേയും ക്ഷേത്രങ്ങളിൽ വെച്ച് പൂജിക്കുന്നതുകൊണ്ട് പല ദൈവമുണ്ടെന്നു് ഭേദഭ്രമണ കമ്പമാകുന്ന വിശേഷപ്പെട്ട ചക്രബാണക്കമ്പത്തേയും വദ്ധിപ്പിപ്പാൻ ക്ഷേത്രവിഗ്രഹാരാധനകൾപോലെ വേറെ എന്താ ഒന്നുള്ളതു് ? മരുന്നു് പ്രയോഗം നിമിത്തവും ആന വിരണ്ടിട്ടും മററു ചില സംഗതിയാലും ചിലകാലം

ആത്മനാശം ധാരാളം നേരിടുന്നു. അത്ഥനാശം സാധാരണ യാണല്ലൊ? എന്തുതന്നെ അനത്ഥം നേരിട്ടാലും കരുന്നു് കമ്പവും ആനക്കമ്പവും മററു കമ്പങ്ങളും കൊള്ളുംതോറും ക്ഷേത്രം നിമിത്തം കൂടുതൽതന്നെ. കമ്പം കൂടാതെ സ്വസ്ഥ മായിരിക്കേണ്ട മനസ്സിന്നു് അനവധി കമ്പത്തെ വർദ്ധി പ്പിക്കുന്ന അജ്ഞാനപാഠശാല ക്ഷേത്രവിഗ്രഹാരാധന പോലെ വേറെ എന്തൊന്നാണുള്ളതു്? ഇങ്ങിനെ ഇരിക്കെ ബ്രഹ്മജ്ഞാനത്തിന്നുള്ള ചിത്തശുദ്ധിക്കും മനസ്സിന്റെ ഏകാഗ്രതക്കും വേണ്ടിയാണത്രെ ക്ഷേത്രവിഗ്രഹാരാധന എന്നു് കർമ്മികരം പറയുന്നു. മനസ്സിന്നു് കമ്പം കൂടാതെ ഇരിക്കുന്നതാകുന്നു ഏകാഗ്രത എന്നു് ഈ കൂട്ടർക്കു് മനസ്സി ലായിട്ടില്ലെന്നു് തോന്നുന്നു. മനഃകമ്പത്തിന്നുള്ള പല സംഗ തിയോടുകൂടിയ ക്ഷേത്രത്തിൽവെച്ചു് ഏകാഗ്രത സമ്പാദി ക്കുന്നതും എങ്ങിനെയാണു്? ഗാത്രക്ഷേത്രത്തിലുള്ള ആത്മ ദേവനിൽ അല്ലയൊ ഏകാഗ്രതയെ സമ്പാദിക്കേണ്ടതും? പല വിധത്തിലുള്ള പ്രതിമകളെ സ്ഥാപിച്ചു് അസംഖ്യം ദൈവമുണ്ടെന്നും ദൈവം സാപ്പാട്ടുരാമന്മാരെപ്പോലെ പായ സാദിനൈവേദ്യം കൊണ്ടും ചില സ്വല്പബുദ്ധികളെ പ്പോലെ ചെണ്ട മുതലായവ വാദ്യങ്ങളെക്കൊണ്ടും വെടി മരുന്നു് പ്രയോഗങ്ങരം കൊണ്ടും സന്തോഷിക്കുമെന്നും സ്ഥാനമാനാഭിമാനികളെപ്പോലെ വെങ്കൊററക്കുട, വെഞ്ചാമരം, ആലവട്ടം, അകമ്പടി മുതലായതോടുകൂടി വിഗ്രഹത്തെ എഴുന്നള്ളിക്കുന്നതുകൊണ്ടു് ദൈവാനുഗ്രഹ മുണ്ടാകുമെന്നും കൈക്കൂലികൊണ്ടു് ദുർജ്ജഡ്ജി എന്ന പോലെ നേർച്ചകരംകൊണ്ടു് ദൈവം കാര്യം ഗുണപ്പെ ടുത്തി കൊടുക്കുമെന്നും ഈറൻ ഉടുക്കുന്നതുകൊണ്ടും പട്ടിണി കിടക്കുന്നതുകൊണ്ടും തററുടുക്കുന്നതുകൊണ്ടും ദൈവം പ്രസാ ദിക്കുമെന്നും സർവ്വൻമാർക്കും ബാല്യകാലത്തിൽ തന്നെ അജ്ഞാനത്തെ പഠിപ്പിക്കുന്ന അജ്ഞാനശാല

ക്ഷേത്രംപോലെ ഏതാണൊന്നുള്ളതു്? ഇങ്ങിനെ ആലോചിക്കുംതോറും ക്ഷേത്രവിഗ്രഹാരാധന നിലനിന്നുപോരുന്നതു് അജ്ഞാനകമ്പത്തിന്റെ മഹിമതന്നെ, സംശയമില്ല.

13. "ക്ഷേത്രത്തിൽ ചില വഴിപാട് (നേർച്ച) ചെയ്യാമെന്നു് പ്രാൎത്ഥിച്ചിട്ടു് ചില കാര്യം സാധിച്ചിട്ടുണ്ടു്." എന്നു് കേമമായി ചിലർ വാദിക്കുന്നു. ഇപ്പറയുന്നതു് ആലോചന ഇല്ലാത്തതുകൊണ്ടാകുന്നു. അങ്ങിനെ ഒരു ശക്തി അവിടെ ഉണ്ടെങ്കിൽ എല്ലാ കാര്യവും വഴിവാടുകൊണ്ടും പ്രാൎത്ഥനകൊണ്ടും സാധിക്കാമല്ലൊ? അങ്ങിനെ സാധിക്കാത്തതു് എന്തുകൊണ്ടാണ്? തീയിനെ തൊട്ടാൽ കൈ പൊള്ളും. ചിലപ്പോൾ തൊട്ടാൽമാത്രം പൊള്ളുക, ചിലപ്പോൾ തൊട്ടാൽ പൊള്ളില്ല എന്നില്ല. എത്രതവണ തൊട്ടാലും ആരു തൊട്ടാലും പൊള്ളുന്നു. തീയിൽ ദാഹശക്തിയുള്ളതുകൊണ്ടാകുന്നു. അങ്ങിനെ സംഭവിക്കുന്നത് ക്ഷേത്രത്തിലെ പ്രതിഷ്ഠക്ക് ശക്തിയുണ്ടെങ്കിൽ എല്ലാ പ്രാർത്ഥനകളും സാധിക്കും. അങ്ങിനെ കാണാത്തതുകൊണ്ടു് പ്രതിഷ്ഠക്ക് ആ ശക്തി ഇല്ലെന്നും. പ്രാർത്ഥകന്റെ കാലബലംകൊണ്ടും പൌരുഷംകൊണ്ടും സാധിച്ചതാകുന്നു എന്നുമാണ് തീർച്ചപ്പെടുത്തേണ്ടതു്. പ്രാൎത്ഥിക്കുന്നവരാരും സ്വസ്ഥന്മാരായിരിക്കുന്നില്ല. "എന്റെ വ്യവഹാരം ജയിക്കേണമേ, ഞാൻ ഇന്ന വഴിപാടു് ചെയ്യാം" എന്ന് ഒരുവൻ പ്രാർത്ഥിക്കുന്നു ആ പ്രാൎത്ഥകൻ ഫീസ്സ്കൊടുത്തു വക്കീലാക്കി വേണ്ടുന്ന തെളിവു കൊടുത്തു് വ്യവഹാരം നടത്തുന്നു. ജയിച്ചാൽ ക്ഷേത്രത്തിലേക്ക് വഴിവാടും നൽകുന്നു. ഇക്കാര്യത്തിൽ വഴിവാടുകൊണ്ടു് ദൈവം പ്രസാദിച്ചു് കേസ്സിനെ ജയിപ്പിച്ചു തന്നു എന്ന് പറയുന്നത് ശരിയോ ? ക്രമപ്രകാരം വ്യവഹാരം നടത്താതെ

സ്വസ്ഥനായിരുന്നിട്ട് ജയിച്ചതാണെങ്കിൽ ദൈവത്തിനു് കൊടുക്കാമെന്നുവെച്ച ഫീസ്സ് (വഴിവാട്) കൊണ്ടു് ജയിച്ചതാണെന്നു് പറയാം. കഷ്ടം! കഷ്ടം! പ്രാർത്ഥി ക്കാത്ത ഭക്ത്തിഹീനന്മാരുടെയും നിരീശ്വരന്മാരുടേയും പല കേസ്സുകളും ജയിക്കുന്നതു് എന്തുകൊണ്ടാണു്? ആലോചിപ്പിൻ. ദേവപ്രതിഷ്ഠക്കു് നേരിടുന്ന ആപ ത്തിനെ കൂടി നീക്കുവാൻ ദേവനു് ശക്ത്തി കാണുന്നില്ല. പൂജകന്മാരുടെ അഭീഷ്ടത്തെ കൊടുപ്പാനോ ചിത്തശുദ്ധി യെ ഉണ്ടാക്കുവാനോ കൂടി പ്രതിമാദി ദേവപ്രതിഷ്ഠക്കു് ശക്ത്തി കാണുന്നില്ല എന്നു് തെളിയിച്ചിരിക്കെ മേൽ പ്രകാരം വാദിപ്പാൻ അവകാശമില്ല. ക്ഷേത്രങ്ങളിൽ ചില അത്ഭുതങ്ങൾ നടക്കുന്നുണ്ടെന്നു് പറയുന്നതിനെ ലവ ലേശം വിശ്വസിപ്പാനും അവകാശമില്ല. ക്ഷേത്രോപ ജീവികൾ "ഇന്നവന്നു് ഇന്ന ദർശനമുണ്ടായി. ഇന്നിന്ന അത്ഭുതങ്ങൾ നടന്നു" എന്നും മററും കെട്ടിച്ചമയ്ക്കുന്നതാ കുന്നു. അതു് ശരിയാണെന്നു് തെളിയിക്കാൻ ചില കൃത്രിമങ്ങളും ഉണ്ടു്. ചിലരെ സ്വാധീനത്തിലുംവെച്ചു് പറയിപ്പിക്കയും ചെയ്യും. അതെല്ലാം കേൾക്കുമ്പോൾ പലരും അവിടെ ഭജനത്തിന്നു് ചെല്ലും അവരിൽനിന്നു് ക്ഷേത്രോപജീവികൾക്കു് പല സമ്പാദ്യവും ഉണ്ടു്. ആ സമ്പാദ്യത്തിന്നു് വേണ്ടി എന്തെല്ലാമാണു് കെട്ടിക്കൂട്ടി ഉണ്ടാക്കുന്നതു്? ഈയിടയിൽ "വയ്ക്കത്തപ്പൻ ഒരു കുട്ടിക്കു് പാൽപായസം കൊടുത്തു" എന്നൊരു അത്ഭുത വാർത്തയെ പരത്തിയതിൽ എത്രജനമാണു് അതിനെ വിശ്വസിച്ചു് ഭ്രമിച്ചതു്? ആരെല്ലാമാണു് ആ കുട്ടിയെ ബഹുമാനിച്ചതു്? അതു് നിമിത്തം ആ കുട്ടിക്കു് കുറെ ദിവസത്തിനു് സമ്പാദ്യവും ഉണ്ടായി. ഇങ്ങിനെ സമ്പാദ്യ ത്തിനു വേണ്ടിയാണു് ക്ഷേത്രങ്ങളെ വർണ്ണിച്ചു് പണ്ടു് കവിതകളെ ഉണ്ടാക്കിയതും. അവയാണു് ഇപ്പോൾ ക്ഷേത്ര

സ്ഥല മാഹാത്മ്യമായി കാണപ്പെടുന്ന പുരാണങ്ങൾ 'ശ്രുതിയുക്ത്യനുഭവപൂർവ്വം വിഗ്രഹാരാധനയുടെ ത്യാജ്യതയെ തെളിയിക്കുമ്പോൾ കർമ്മികൾ ഉത്തരം പറവാൻ നിർവ്വാഹമില്ലാതെ ബുദ്ധിമുട്ടുന്നു. അപ്പോൾ "വിവേകാനന്ദ സ്വാമികളുടെ ഗുരുവായ ശ്രീരാമകൃഷ്ണപരമഹംസൻ കൂടി വിഗ്രഹാരാധനയെ ചെയ്തിരിക്കുന്നു വില്വമംഗലം സ്വാമികൾ പൂജിച്ചിരിക്കുന്നു, നാരായണ ഭട്ടതിരിപ്പാട് ഗുരുവായൂർ ക്ഷേത്രത്തിൽ ഭജിച്ചിരിക്കുന്നു, ശങ്കരാചാര്യ സ്വാമികളുടെ ശൃംഗേരി മഠത്തിൽ ഇന്നും ശാരദാംബയുടേയും മററും വിഗ്രഹങ്ങളെവെച്ച് പൂജിക്കുന്നു, ഇങ്ങിനെ ഓരോന്ന് എടുത്തു് ഘോഷിക്കുന്നു. യുക്തിയില്ലാതാകുമ്പോൾ അന്ത സ്വാമി പൂജിച്ചിരിക്കുന്നു, ഇന്ത സ്വാമി പൂജിച്ചിരിക്കുന്നു എന്ന് വലിയ വലിയ പേരിനെ എടുത്ത് എഴുതിയാൽ ഊക്കൻ സമാധാനമായി എന്നാണ് കർമ്മന്മാരുടെ വിശ്വാസം. ഇതാണ് അവരുടെ ഒടുവിലത്തെ കയ്യിരുപ്പ്. ഇതു് ഒരു സമാധാനമാകുമോ? ജാതി ഭേദ കല്പന ശരിയല്ല എന്ന് പറയുമ്പോൾ, "ജാതി ഭേദം പണ്ടുള്ള മഹാന്മാർ കല്പിച്ചതാകുന്നു. അതിനെ അവരെല്ലാം ആചരിക്കയും ചെയ്തിരിക്കുന്നു. ഇന്നുള്ളവരും അതിനെ ആചരിക്കുന്ന ജാതിഭേദത്തെ അനുസരിക്കേണമെന്ന് ശങ്കരാചാര്യസ്വാമികളും വിശേഷിച്ച് വിധിച്ചിരിക്കുന്നു, കേൾപ്പിൻ.

ശൂദ്രാദിസ്പർശനെസ്നാനം
കാര്യം ശുദ്ധിമഭിപ്സുതാ
അന്ത്യജാനാം സന്നികർഷെ
ചാപിമജ്ജന മാചരേൽ.

അത്ഥം— ശുദ്ധിയെ കാംക്ഷിക്കുന്ന ദ്വിജൻ ശൂദ്രാദികളെ തൊട്ടാൽ കുളിക്കണം. അന്ത്യജന്മാർ അരികിൽ

അണഞ്ഞാൽകൂടി കുളിക്കണം.'' ഇങ്ങിനെ പറഞ്ഞ മത്സരിക്കുന്നത് ഒരു സമാധാനമാണോ? കള്ളുകുടിക്കുന്നതും കക്കുന്നതും വ്യഭിചരിക്കുന്നതും ശരിയല്ലെന്നു പറയുമ്പോൾ ''ബലഭദ്രൻ മദ്യപാനം ചെയ്തിരിക്കുന്നു, ഞ്ഞുബത്താശാനും മദ്യപിച്ചിരിക്കുന്നു, ഇപ്പോഴും എത്രയോ യോഗ്യന്മാർ മദ്യപിക്കുന്നു, ശ്രീകൃഷ്ണഭഗവാനും മോഷ്ടിച്ചിരിക്കുന്നു. രുഗ്മണിയെ ഹരിച്ചിരിക്കുന്നു. അർജ്ജുനൻ സുഭദ്രയെ മോഷ്ടിച്ചിരിക്കുന്നു, ഇന്നും പലരും അങ്ങിനെ ചെയ്യുന്നുണ്ട്'' എന്നു സമാധാനിക്കുന്നതു എന്തു സമാധാനമാണ്? വലിയ വലിയ പ്രമാണികൾ ചെയ്യതെല്ലാം ശരി എന്ന് വിശ്വസിച്ച് അപ്രകാരം ആചരിക്കേണമെന്നു ഹിന്തുമതം നിർബ്ബന്ധിക്കുന്നില്ല. യുക്തിയുക്തമുപാദേയം'' '' യൽസാരഭൃതം തദുപാസിതവ്യം'' ഇത്യാദി പ്രമാണങ്ങൾകൊണ്ട് യുക്തിയുള്ളതിനെ സ്വീകരിക്കണം, സാരമുള്ളതിനെ സ്വീകരിക്കണം. യുക്തിയില്ലാത്തതിനെ സൃഷ്ടികർത്താവ് പറഞ്ഞാലും തൃണംപോലെ തള്ളേണ്ടതാണ് ഹിന്തുമതഹൃദയം എന്നു പറയുമ്പോൾ ''ഉത്തരം മുട്ടുമ്പോൾ കൊഞ്ഞനം കാട്ടുക'' എന്നു പറഞ്ഞകൂട്ടത്തിൽ മൂത്ത കർമ്മഠപണ്ഡിതന്മാർ എന്നെയും എൻെറ സിദ്ധഗ്രന്ഥങ്ങളേയും ദൂഷിച്ചെഴുതുക, അതിനു സർട്ടിഫിക്കററ് (അഭിപ്രായവിശേഷത്തെ) കൊടുക്കുക, ഇതാണ് ഇവരുടെപണി. ഇങ്ങിനെ ചെയ്‌വാൻ ഇവക്ക് ലജ്ജ ഇല്ലല്ലൊ! ഇങ്ങിനെ നിർല്ലജ്ജന്മാരായ പണ്ഡിതന്മാർ ഹിന്തുമതത്തിലല്ലാതെ ഏതൊരു മതത്തിലാണ് ഉള്ളതു? ഹേ സാരഗ്രാഹികളെ! കേൾപ്പിൻ.

''ബൌദ്ധനെസ്സേവിച്ചു ജീവിക്കയെ കാട്ടിൽ
ഊർദ്ധ്വംവലിച്ചു മരിക്കതന്നെ സുഖം'',

എന്നു പഞ്ചതന്ത്രം–ബുദ്ധമതക്കാരെ ആശ്രയിച്ചു കഴിയുമ്പോൾ പട്ടിണികിടന്നു ഊർദ്ധ്വശ്വാസം വലിച്ചു ചാകുന്ന

താകുന്നു സുഖം എന്നാണ് ഈ പ്രമാണത്തിന്റെ അൎത്ഥം ജാതിഭേദത്തെയും വിഗ്രഹാരാധനാദി കൎമ്മങ്ങളെയും ബുദ്ധൻ ഖണ്ഡിക്കയാൽ ആ മഹാത്മ ചിലുള്ള ദോഷം കൊണ്ടാണ് ബുദ്ധമതത്തെ നാട്ടുകടത്തിയതും മേൽപ്രകാരം നിന്ദിച്ചതും. ഇതിലധികം ഒരു നിഷിദ്ധവചനം ഉണ്ടോ? ബുദ്ധനിൽ മീതെ ഒരു സമദൃക്കും ദയാനിധിയും ഹിന്തുമതത്തിൽ ഉണ്ടായിട്ടുണ്ടോ? ഹിന്തുക്കളാൽ അവതാരമാണെന്ന് പൂജിക്കപ്പെടുന്ന ശ്രീരാമൻകൂടി ബുദ്ധനെപ്പോലെ ജ്ഞാനിയായാൽ കൊള്ളാമെന്ന് ആഗ്രഹിച്ചിരിക്കുന്നു. കേറംപ്പിൻ

"നാഹം രാമോ ന മേ വാഞ്ഛാ—
ഭാവേഷ്വന ച മേ മതിഃ
ശാന്ത ആസിതുമിച്ഛാമി—
സ്വാത്മനിവ ജിനോ യഥാ".

(എന്ന് വാസിഷ്ഠം)

അൎത്ഥം— ഞാൻ രാമനല്ല, എനിക്ക് സംസാരത്തിൽ ഒന്നിലും ഇച്ഛയും ഇല്ല, ബുദ്ധനെപ്പോലെ പരമാത്മാവിൽ രമിച്ചുകൊണ്ടിരിപ്പാൻ ഞാൻ ഇച്ഛിക്കുന്നു.

ബുദ്ധൻ വിഷ്ണുവിന്റെ അവതാരമാകുന്നു എന്ന് ഹിന്തുക്കളും സമ്മതിക്കുന്നതിനു പ്രമാണം;

ദുഷ്ടയജ്ഞവിഘാതായ—
പശുഹിംസാ നിവൃത്തയെ
ബൌദ്ധരൂപം ദധൌയോസൌ
തസ്മൈദേവായതെ നമഃ

ഇതു് ദേവി ഭാഗവതത്തിൽ വിഷ്ണുസ്തുതിയിൽ ഉള്ള ഒരു പദ്യമാകുന്നു.

അർത്ഥം— യാതൊരു ഭഗവാൻ ദുഷ്ടങ്ങളായ യാഗ കർമ്മങ്ങളെ നശിപ്പിപ്പാൻ വേണ്ടിയും പശുഹിംസയെ നിർത്തൽചെയ്‌വാൻ വേണ്ടിയും ബുദ്ധരൂപത്തെ ധരിച്ചുവോ ആ വിഷ്ണുഭഗവാന്ന് നമസ്കാരം.

ഹിന്തുക്കഠം പൂജിച്ചുവരുന്ന മററുള്ള അവതാരങ്ങളെ ഗണിക്കാത്ത അന്യമതമാന്യൻകൂടി ലൈററ്ഓഫ് ഏഷ്യ (Light of Asia) എന്ന നാമധേയത്തിൽ ബുദ്ധന്റെ ജീവചരിത്രത്തെ എഴുതിയിരിക്കുന്നു. ഇങ്ങിനെ അന്യമതക്കാരാൽകൂടി മാനിക്കപ്പെട്ട മഹാനും ഹിന്തുക്കളുടെ ശ്രീരാമസ്വാമിയാൽകൂടി സ്പൃഹണീയനായ ആത്മജ്ഞാനനിധിയും ഹിന്തുക്കളാൽ വിഷ്ണുവിന്റെ അവതാരമാണെന്ന് സമ്മതിക്കപ്പെട്ട ബുദ്ധനെ – ഹിന്തുക്കളുടെ ദൈവത്തെക്കൂടി തൃണീകരിച്ച അവസ്ഥകഠ് എന്റെ നിന്ദകഠ് പുറപ്പെട്ടതു ആശ്ചര്യമല്ല. ജാതിഭേദവിഗ്രഹാരാധനാദിഖണ്ഡനംതന്നെ എന്റെ നിന്ദയ്ക്കും കാരണം. വടക്കെ ഇന്ത്യയിൽ ജാതിഭേദവിഗ്രഹാരാധന ദികളായ അജ്ഞാനകർമ്മങ്ങളെ ഖണ്ഡിച്ച ബ്രാഹ്മണകുലചൂഡാമണിയും വേദവിത്തുംപണ്ഡിതശിരോമണിയും ധീരവാരിധിയും ആയ ദയാനന്ദസരസ്വതി എന്ന മഹാത്മാവിനെ പണ്ഡിതന്മാർ പാതിരി എന്നും മററും പറഞ്ഞ് പരിഹസിച്ചതിന്നും ഉപദ്രവിച്ചതിന്നും കയ്യും കണക്കുമില്ല. ഒടുവ് അദ്ദേഹത്തിന്ന് വിഷത്തെക്കൂടി കൊടുക്കയുണ്ടായി ഇങ്ങിനെഅവിവേകികളായി ഇക്കാലത്തുള്ള ചില പണ്ഡിതന്മാരാണ്എന്നെയുംഎന്റെ സിദ്ധഗ്രന്ഥങ്ങളെയും ദൂഷിക്കുന്നതും അതിന്ന് അനുമോദനപത്രം കൊടുക്കുന്നതും. ഇവരുടെദൂഷണം എനിക്കും എന്റെ സിദ്ധഗ്രന്ഥങ്ങഠക്കും ഭൂഷണമാകുന്നു. ഒരു ഉമ്മപ്പെണ്ണും ക്രിസ്ത്യാനിപ്പെണ്ണും ജൈനപ്പെണ്ണുംകൂടി ഭ്രമിക്കാത്തഅജ്ഞാനച്ചുഴിയിൽ(ജാതിഭേദ വിഗ്രഹാരാധനാദികളിൽ) ഭ്രമിക്കുന്നഈപണ്ഡിതന്മാരാൽ ചെയ്യപ്പെടുന്ന ദൂഷണത്തെ സാരഗ്രാഹികഠ വിലവെക്കുകയില്ല

അതിന്നു് ദൃഷ്ടാന്തം : ഹിന്തുക്കരം ഉത്തമ ഗ്രന്ഥങ്ങളാണെന്നു് ബഹുമാനിച്ചു് ഉത്തമാംഗത്തിൽ ഏററിക്കൊണ്ടിരിക്കുന്ന ഭഗവൽഗീതാദികളെക്കൂടി താഴത്തിട്ടു് പല സാരഗ്രാഹികരം എൻെറ സിദ്ധഗ്രന്ഥങ്ങളെ ഉത്തമാംഗത്തിലേററി രാജയോഗാനന്ദികളായിരിക്കുന്നു. രാജയോഗത്തെ ഏവനും ശീലിക്കാം. അതിന്നു് പ്രമാണം:

"രാജയോഗാഖ്യം പരമാനന്ദരസായനം
വ്യാജമെന്നീയേ പരമാചാര്യപ്രസാദത്താൽ
സാധിക്കാമത്ര സർവ്വാത്മാക്കരംക്കും സദാകാലം
സാധിക്കാവൊരു മുക്തിസാധനമുപദേശം
ബോധിപ്പാൻ പ്രയത്നമില്ലേതുമേ ശീലിപ്പാനും
ബോധത്തെതരും കൈവല്യത്തേയും സാധിച്ചീടും"

എന്നു് ഭാഗവതം. ഈ പ്രമാണംകൊണ്ടു് ദ്രവ്യനാശകായക്ലേശാദിസങ്കടം കൂടാതെ ഏവക്കും രാജയോഗത്താൽ ബ്രഹ്മജ്ഞാനത്തേയും ശാശ്വതാനന്ദത്തേയും സാധിക്കാമെന്നതു് സിദ്ധമായി. ഇതു് ഈ ശിവയോഗിക്കു് അനുഭവവും ആകുന്നു. രാജയോഗത്തെ പ്രകാശിപ്പിക്കുന്ന എൻെറ ആനന്ദസൂത്രം മുതലായ സിദ്ധഗ്രന്ഥങ്ങളെ വായിച്ചു് പഠിപ്പുള്ളവരും പഠിപ്പില്ലാത്തവരും മന്ദബുദ്ധികളും മഹാബുദ്ധിമാന്മാരും ചെറുപ്പക്കാരും പ്രായാധിക്യമുള്ളവരും ഗൃഹസ്ഥാശ്രമികളും ഹീനജാതികരം എന്നു് ദുഃഖിക്കുന്നവരും ആയ സ്ത്രീ പുരുഷന്മാർ പലരും പരമാനന്ദികളായിത്തീർന്നിരിക്കുന്നു. ഈ അത്ഭുതാവസ്ഥയെ എൻെറ ആനന്ദസോപാനം വായിച്ചാൽ അറിയാം. ഓരോ സമുദായങ്ങരം പല പരിഷ്കാരങ്ങളേയും ഇക്കാലത്തു് ഉണ്ടാക്കിയിട്ടുണ്ടു്, ഉണ്ടാക്കിക്കൊണ്ടും ഇരിക്കുന്നു. ക്ഷേത്രം കെട്ടി പൂണനൂലിട്ടു് തററുടുത്തു് ശാന്തിക്കോലം കെട്ടുന്നതും ബ്രാഹ്മണർ

ഹ്തെല്ലാം കാട്ടിക്കൂട്ടുന്നുവൊ അപ്പോലെ കാട്ടിക്കൂട്ടുന്നതുമാകുന്ന ഊൎദ്ധ്വഗതിക്കുംകൂടി ഉതകുന്ന ഉത്തമപരിഷ്കാരം എന്നു് മനസ്സിലാക്കി ചിലർ ശാന്തിക്കോലവും മററും കെട്ടി ബ്രാഹ്മണ രപ്പോലെ അഭിനയിക്കുന്നു. നായന്മാരേയും അമ്മാതിരി കോലം കെട്ടിച്ചു് വിഗ്രഹാരാധനയിൽ ചാടിപ്പാൻ തെക്കൻദിക്കിൽ ഒരു സ്വാമി പുറപ്പെട്ടിരിക്കുന്നു എന്നു് കേൾക്കുന്നു അ സ്വാമിയുടെ വലയിൽ അവർ അകപ്പെട്ടുമെന്നു് ഞാൻ വിചാരിക്കുന്നില്ല. ''യുക്'തിയുക്'തമുപാദേയം'' എന്ന വചനത്തെ അടിസ്ഥാനമാക്കി ചില അന്ധപരമ്പരാവിശ്വാസത്തെ ആ ദിക്കിലെ മാന്യന്മാർ അകററിത്തുടങ്ങിയിരിക്കുന്നു ഹേ ആനന്ദകാംക്ഷികളെ! നമ്മുടെ പൂൎവ്വന്മാരെ അനുസരിച്ചു് അനേകായിരം ദ്രവ്യം ചിലവു് ചെയ്'തു് ക്ഷേത്രനിർമ്മാണ വിഗ്രഹാരാധനായാഗവ്രതതീൎത്ഥസ്നാനാദി സകല കർമ്മങ്ങളേയും നിങ്ങൾ നടത്തിപ്പോരുന്നുണ്ടല്ലോ? നമ്മുടെ പൂർവ്വന്മാർ നിക്ഷേപിച്ചിട്ടുള്ള രാജയോഗാനന്ദപദവിയെ മാത്രം നിങ്ങൾ പിന്തുടരാത്തതു് മതിയോ? ഒന്നു് ആലോചിപ്പിൻ! അതിനു് പണച്ചിലവും പട്ടിണി മുതലായ കായക്ലേശങ്ങളും ആവശ്യമില്ല. ആദാനാർഹതകൊണ്ടു് അഗ്രസ്ഥാനത്തെ അർഹിച്ചിരിക്കുന്ന ആ രാജയോഗത്തെ പരിഷ്'കാരങ്ങളുടെ ഇടയിൽ ഒന്നായിട്ടെങ്കിലും അംഗീകരിക്കുന്നതിന്നു് എന്താവിരോധം? ഒന്നു് ആലോചിപ്പിൻ. ആലോചിക്കാതെ പ്രമാണത്തെ മാത്രം കണ്ടു ചിമ്പി വിശ്വസിക്കുന്നപക്ഷം എളുപ്പത്തിൽ മുക്'തിക്കുള്ള പ്രമാണങ്ങൾ അനവധിയുണ്ടു്. ഒന്നുരണ്ടു് ഇവിടെ ഉദാഹരിക്കാം.

''ഭസ്'മച്ഛന്നസ്സംസാരാന്മുച്യതെ''

എന്നു് ബ്രഹജ്ജാബാലൊപനിഷത്തു്

**അർത്ഥം:– ഭസ്'മം പൂശിയാൽ മുക്'തനാകും.**

''തുളസീപത്രതോയഞ്ച മൃത്യുകാലേ ച
യോലാഭേൽ മുച്യതെ സർവ്വപാപേഭ്യഃ''

എന്ന് ദേവീഭാഗവതം. അർത്ഥം-മരണകാലത്തിൽ തുള സീദളവെള്ളം കുടിച്ചാൽ സർവ്വ പാപങ്ങളിൽ നിന്നും മനു ഷ്യൻ മുക്തനാകും. ''പീത്വാ പീത്വാപുനർമ്മദ്യം പുനർ മ്മദ്യം യാവൽ പതത്യ ഭൂതലെ, പുനരുത്ഥായവൈപിത്വാ പുനർജ്ജന്മനവിദ്യതെ'' എന്ന് കാലികാതന്ത്ര മദ്യത്തെ കുടിച്ച് കുടിച്ച് ഭൂമിയിൽ വീഴുന്നവരെ കുടിക്കണം. പിന്നെ എഴുന്നേററ് ഒരു പാത്രംകൂടി കുടിച്ചാൽ മോക്ഷം കിട്ടും.

''അദ്ധ്യാത്മരാമായണതഃ
ശ്ലോകം ശ്ലോകാർദ്ധമേവ വാ
യഃ പഠേൽ ഭക്തിസംയുക്തഃ
സ പാപാന്മുച്യതെ ക്ഷണാൽ''

അർത്ഥം- അദ്ധ്യാത്മരാമായണത്തിൽനിന്ന് ഒരുശ്ലോക ത്തേയൊ ഒരു ശ്ലോകത്തിൻെറ പകുതിയേയോ ഭക്തിയോടു കൂടി പഠിച്ചാൽ ക്ഷണനേരം കൊണ്ട് പാപത്തിൽ നിന്ന് മുക്തനാകും. 346 ാം വചനം : കലിയുഗത്തിലേക്ക് അത്യന്തം ഉപയോഗപ്പെടുന്ന ദൈവാരാധനം ഭഗവന്നാ മോച്ചാരണമാകുന്നു എന്ന് വിവേകാനന്ദ സ്വാമികളുടെ ഗുരുവായ രാമകൃഷ്ണപരമഹംസൻ പറഞ്ഞതായി തജ്ജീവ ചരിത്രത്തിൽ കാണുന്നു. 'ഭാവമോചനയന്ത്ര'ത്തെ എഴുതി ശിരസ്സിൽ ധരിച്ചാലും മുക്തനാകും എന്ന് യന്ത്രചിന്താ മണിയിൽ പറഞ്ഞിരിക്കുന്നു. അതിൽ 'ഷഡംകോണുസ്യത്ര മാദ്ധ്യേത്ര മുച്യതെനാത്രസംശയഃ'' എന്നതുവരെയുള്ള പദ്യ ങ്ങളെ വായിച്ചുനോക്കുവിൻ.ഹേ കൂട്ടരെ! പ്രമാണികളേയും

പ്രമാണങ്ങളേയും കണ്ണുചിമ്പി വിശ്വസിച്ചിരിക്കുന്ന നിങ്ങൾക്ക് മുക്തിക്ക് ഭസ്മത്തിൽ പൂശിയാലും മതി, മരണകാലത്തിൽ തുളസിവെള്ളത്തെ കുടിച്ചാലും മതി. മദ്യപാനം ചെയ്താലും മതി. അദ്ധ്യാത്മരാമായണത്തിന്റെ ഒരു ശ്ലോകത്തെയോ ഒരുശ്ലോകത്തിന്റെ പകുതിയെയൊ ഭക്തിയോടുകൂടി പഠിച്ചാലും മതി, ഭേദമോചനയന്ത്രത്തെ എഴുതികെട്ടിയാലും മതി, ഭഗവന്നാമോച്ചാരണം ചെയ്താലും മതി. പിന്നെ എന്തിന് നിങ്ങൾ മുക്തി കിട്ടാത്ത വിഗ്രഹാരാധനാദി കർമ്മങ്ങൾക്കുവേണ്ടി ദ്രവ്യം വ്യയിച്ച ചിലവ ചെയ്തു് ദുഃഖത്തേയും അജ്ഞാനത്തേയും ഭേദദൃഷ്ടിയേയും വിലയ്ക്കുമേടിച്ചു് തമ്മിൽ തല്ലുന്നു അങ്ങിനെയല്ലയോ ?

> വിഷ്ണുദർശനമാത്രേണ ശിവദ്രോഹപ്രജായതെ
> തസ്മാത്തദ്വിഷ്ണുനാമാപി ന വക്തവ്യംകദാചന

അത്ഥം— വിഷ്ണുവിഗ്രഹത്തെ കണ്ടാൽ ശിവദ്രോഹമായിത്തീരും. അതുകൊണ്ട് വിഷ്ണുനാമത്തെക്കൂടി ഒരിക്കലും ഉച്ചരിച്ചുപോകരുതു് എന്നു് ശൈവന്മാർ പറയുന്നു (പത്മപുരാണം)

> "കിമത്രബഹുനോക്തേന—
> ബ്രാഹ്മണായെഹ്യ വൈഷ്ണവാഃ
> നസ്പൃഷ്ടവ്യാ ന വക്തവ്യാ
> ന ദ്രഷ്ടവ്യാ കദാചന" പത്മപുരാണം)

അത്ഥം— എന്തിന്നു് വളരെ പറയുന്നു? വിഷ്ണുഭക്തിയില്ലാത്ത ബ്രാഹ്മണരെ ഒരിക്കലും തൊട്ടുപോകരുതു്, അവരോടു് സംസാരിക്കരുതു്, അവരെ കണ്ണുകൊണ്ടു് കാണരു

കയുംകൂടി ചെയ്യരുതു്. (അത്ര നിന്ദ്യന്മാരാകുന്നു) എന്നു് വൈഷ്ണവന്മാർ പറയുന്നു. ഇങ്ങിനെ ശൈവന്മാരും വൈഷ്ണവന്മാരും കൂടി അനേകായിരം കാലം മുമ്പെ തുടങ്ങീട്ടുള്ള കലഹം ഇനിയും അവസാനിച്ചിട്ടില്ല. വിഗ്രഹാരാധന ഭേദദൃഷ്ടിയേയും അജ്ഞാനത്തേയും വർദ്ധിപ്പിക്കാനുള്ള ആദ്യപടവിലാകുന്നു എന്നതിന്നു് ഇതിൽ മീതെ എന്താ ദൃഷ്ടാന്തം വേണ്ടതു് ? പ്രസംഗവശാൽ എന്നോടു് ഒരു വിഷ്ണുഭക്തനായ അയ്യങ്കാർ പറഞ്ഞതാവിതു്: ''ശ'' എന്നു് ആദിയായ വാക്കിനെ ഉച്ചരിക്കുന്നതു് ഞങ്ങൾക്കു് അസഹ്യമാകുന്നു. എന്തുകൊണ്ടു് എന്നു് ഞാൻ ചോദിച്ചപ്പോൾ, ശിവൻ എന്ന നാമത്തിന്റെ ആദ്യക്ഷരം 'ശ' കാരമായതുകൊണ്ടു് 'ശ' കാരാദികളായ വാക്കുകളെല്ലാം ഞങ്ങൾക്കു് ശകാരമായിട്ടിരിക്കുന്നു എന്നാകുന്നു മറുപടി പറഞ്ഞതു്. ഇദ്ദേഹമോ ബി. എ. പാസ്സായിട്ടുള്ള ബുദ്ധിമാനും നിത്യം ഭഗവൽഗീതാപാരായണപരനും വിഷ്ണുവിഗ്രഹാരാധകനും ആകുന്നു വിഗ്രഹാരാധന അജ്ഞാനഭേദദൃഷ്ടി വദ്ധിപ്പാനുള്ള ആദിപടവാകുന്നു എന്നതിന്നു് ഇതിൽമീതെ എന്താ ദൃഷ്ടാന്തം വേണ്ടതു് ? ചില ക്ഷേത്രങ്ങളിൽ ശിവൻ, വിഷ്ണു, ഗണപതി മുതലായ പല ദേവന്മാരുടെ വിഗ്രഹത്തേയും വെച്ചു് പൂജിക്കുന്നു. അവിടെ ശിവദ്വേഷമോ വിഷ്ണുദ്വേഷമൊ കാണുന്നില്ലല്ലൊ എന്നു് ചോദിക്കുന്നു എങ്കിൽ, അങ്ങിനെ ആരാധിക്കുന്നവർ ഒരു പിടുത്തവും ഇല്ലാത്തവരാകുന്നു. അവർ മുക്തിമാർഗ്ഗത്തെ അറിയായ്കയാൽ പല ദേവന്മാരുടേയും സേവയുണ്ടെങ്കിലെ മുക്തി സിദ്ധിക്കൂ എന്ന ഭ്രമക്കാരാകുന്നു. ഇങ്ങിനെ ഓരോ ഭ്രമക്കാരാണു് വിഗ്രഹാരാധനാദി കർമ്മങ്ങൾ ആദിപടവാണെന്നു് മക്കടമുഷ്ടി പിടിച്ചു് ഇന്നും ക്ഷേത്രങ്ങളെ കെട്ടിച്ചു് നാനാദേവവിഗ്രഹങ്ങളെ പ്രതിഷ്ഠിച്ചു് വിഗ്രഹാരാധനാദികർമ്മങ്ങളെ ചെയ്യി

പ്പിക്കുന്ന ആചാൎയ്യന്മാർ. ഇവർ ഭ്രമത്തിൽ പെട്ടവരാണെന്നും വഞ്ചകന്മാരാണെന്നും വിഷ്ണുഭഗവാൻ പറഞ്ഞിരിക്കുന്നു.

നാമമാത്രേണ സന്തുഷ്ടാഃ
കർമ്മകാണ്ഡരതാ നരാഃ
മന്ത്രോച്ചാരണ ഹോമാദ്യൈഃ
ഭ്രാമിതാഃ ക്രതുവിസ്തരൈഃ

അൎത്ഥം —കൎമ്മകാണ്ഡരതന്മാരായ മനുഷ്യർ പേരിനെ കേട്ടതുകൊണ്ടുതന്നെ സന്തോഷിച്ച് മന്ത്രജപം, ഹോമം, വിഗ്രഹാരാധനം, പലവിധ യാഗങ്ങൾ ഇവയിൽ ഭ്രമിച്ചുപോയി. എന്നാൽ ശ്രീകൃഷ്ണൻ പറഞ്ഞതാകുന്നു, ഭഗവൽ ഗീതയാകുന്നു എന്നിങ്ങിനെ ഓരോ ഗ്രന്ഥകാരൻമാരുടെയും ഗ്രന്ഥങ്ങളുടെയും വലിയ വലിയ പേരിനെ കേട്ട് അവർ പറഞ്ഞതെല്ലാം ചെയ്യേണ്ടതുതന്നെ എന്നു് ഭ്രമിച്ച് ചെയ്യുന്നതാകുന്നു എന്നു് സാരം. കൃഷ്ണൻ പറഞ്ഞതാകുന്നു എന്നു് കരുതി കർമ്മങ്ങളെ അനുഷ്ഠിക്കുന്ന കൎമ്മികൾ വിഷ്ണു പറഞ്ഞതാകുന്നു എന്നു് കാണുന്ന കർമ്മനിഷേധപ്രമാണങ്ങളെ വിശ്വസിച്ച് ആ കർമ്മങ്ങളെ വിടുവാനാകുന്നു അധികം അവകാശപ്പെട്ടിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ വിഷ്ണുവിൻെറ ഒരു അംശാവതാരമാകുന്നു കൃഷ്ണൻ എന്ന ഏക സംഗതിമാത്രത്താൽ കൃഷ്ണനെ ദൈവമെന്നു് കൊണ്ടാടുന്ന കൂട്ടർ, വിഷ്ണുവിനെ എത്ര വളരെ കൊണ്ടാടുവാൻ കടപ്പെട്ടിരിക്കുന്നു എന്നതു് പറയേണമൊ ? വിശേഷിച്ച് വിഷ്ണു പറഞ്ഞതാണെന്നു് കാണുന്ന കൎമ്മഖണ്ഡനപ്രമാണം അനുഭവയുക്തികൾ കൊണ്ടു് അത്യന്തം ആദരണീയമായിട്ടും ഇരിക്കുന്നു. കൃഷ്ണൻ പറഞ്ഞു എന്നു് കാണുന്ന കർമ്മദാനപ്രമാണം ജ്ഞാനികളാലും യോഗികളാലും അനാദരിക്കപ്പെട്ടതായിട്ടും യുക്ത്യനുഭവംകൊണ്ടു്

ദോഷപ്പെട്ടതായിട്ടും കാണുന്നു. അർജ്ജുനന്റെ അനുഭവം തന്നെ നോക്കുവിൻ. അർജ്ജുനൻ ഭഗവൽ ഗീതയെ വിശ്വസിച്ചു് നിഷ്കാമകർമ്മം ചെയ്തു ചെയ്തു് ആത്മനിഷ്ഠയിൽനിന്നു് പതിക്കുകയാണു് ചെയ്തതു്. കേൾക്കുവിൻ, ഭാരതത്തിൽ പ്രസ്ഥാനപർവ്വത്തിൽ പറഞ്ഞതാണിതു്

"നന്നല്ല ഭൂതലവാസം നമുക്കിനി
വന്നു കലിയുഗമെന്നതു നിർണ്ണയം
ഉത്തമന്മാരായ ധർമ്മപുത്രാദിക
ളുത്തരയാം ദിക്കുനോക്കി നടക്കുമ്പോൾ,
വൃത്രാരിപുത്രനും വീണാനതുമഥ
പൃഥ്വീപതിയോടു ചൊന്നാൻ വൃകോദരൻ
അസ്ത്രങ്ങൾകൊണ്ടെന്നോടൊത്തവരില്ലെന്നു
വൃത്രാരിപുത്രനും ഉണ്ടൊരഹംഭാവം
എന്നതുകൊണ്ടവൻ വീണുമരിച്ചിതു"

കലികാലത്തെ ഭയപ്പെട്ടു് പാണ്ഡവർ പാഞ്ചാലിയോടുകൂടി ഉത്തരദിക്കിലേക്കു് പുറപ്പെട്ടുപോകുകയും പാഞ്ചാലി മുതലായി ഓരോരുത്തർ വഴിയിൽ വീണു് ചാകയും അതു് ഭീമസേനൻ ധർമ്മപുത്രരെ അറിയിക്കുകയും ചെയ്തു. അപ്പോൾ ഓരോരുത്തർ പതിച്ചു് മരിപ്പാനുള്ള കാരണം ഇന്നിന്നതാണെന്നു് ധർമ്മപുത്രർ പറഞ്ഞതിൽ അർജ്ജുനൻ വീണു ചാകുവാനുള്ള കാരണം 'തനിക്കു് ശരിവില്ലാളിയില്ല' എന്ന അഹംഭാവംകൊണ്ടാണു് എന്നാണു് ധർമ്മപുത്രൻ പറഞ്ഞതു് ഇവിടെ അൽപം ഒന്നു് ആലോചിക്കുക. വിഷ്ണുരാതനിൽ ഇവർ രാജ്യഭാരത്തെ ഏല്പിച്ചു. അതു് നല്ലതുതന്നെ. ഇവർക്കു് ഉത്തരദിക്കിലേക്കു് പുറപ്പെട്ടുപോകേണ്ട ആവശ്യമെന്തു് ?

സഞ്ചാരത്തിൽ പലവിധ അരിഷ്ടത്തിന്നല്ലയോ അവകാശമുള്ളതു്? അരമനയിൽ ആത്മനിഷ്ഠയോടുകൂടി ഇരുന്നു് ആനന്ദിക്കരുതൊ ? ആത്മതത്വത്തെ അറിഞ്ഞു് ആനന്ദിപ്പാൻ ഉത്തരദിക്കിലേക്കു് പുറപ്പെട്ടുപോകേണമൊ? ഉത്തരദിക്കിലാണോ ആത്മാവു് ? ആത്മാവു് ഹൃദയവാസിയല്ലയോ ? ഹൃദിസ്ഥനായ ആത്മാവിൽ രമിക്കുന്നവനെ കലി എന്തുചെയ്യും ? പഞ്ചസാര തിന്നുമ്പോൾ കലിക്കു് കയ്പ്പിക്കുവാൻ കഴിയുമൊ ? ആത്മജ്ഞാനിക്കു് കലിയിൽനിന്നു് ഭീതി ജനിക്കുമോ ? സത്തുക്കൾക്കു് കലി എന്നൊരു യുഗം തന്നെ ഉണ്ടോ ?

"സതാം സത്യയുഗം സാക്ഷാൽ
സർവ്വദൈവാസതാം കലിഃ

അർത്ഥം_സത്തുക്കൾക്കു് എല്ലായ്പോഴും സത്യയുഗംതന്നെ എന്നല്ലയൊ മേല്പറഞ്ഞ പ്രമാണം കൊണ്ടു് സിദ്ധിച്ചതു് ? ഇതിനെ യുക്തികൊണ്ടും അനുഭവംകൊണ്ടും ഞാൻ മോക്ഷപ്രദീപത്തിൽ നല്ലവണ്ണം തെളിയിച്ചിട്ടുണ്ടു്. കൊച്ചുകുട്ടികളെ ഭയപ്പെടുത്തുവാൻവേണ്ടി മാതാക്കന്മാർ കുമ്മനാണ്ടിവരുന്നു എന്നു പറഞ്ഞാൽ കുട്ടികൾ ഭയപ്പെടും. അപ്പോലെ കലിവരുന്നു എന്നു് കേട്ടു് ഭയപ്പെട്ടു് രാജ്യംവിട്ടു് ഓടിപ്പോകുന്നതാണോ ആത്മജ്ഞാനിയുടെ ലക്ഷണം ? കാലത്തിനു് കലി എന്നൊരു നാമം കല്പിതമല്ലെയോ ? അല്ലാതെ കലി എന്നു് ഒന്നു് വാസ്തവത്തിൽ ഉണ്ടോ? ഉണ്ടു് എന്നുതന്നെ നാം വിചാരിക്കുക. എന്നാലും ആത്മജ്ഞാനിക്കു് ഭയത്തിന്നു് അവകാശമുണ്ടോ?

"ആനന്ദം ബ്രഹ്മണൊ വിദ്വാൻ
നബിഭേതി കുതശ്ചന ''

ആത്മാനന്ദത്തെ അറിഞ്ഞവൻ ഒന്നിൽനിന്നും ഭയപ്പെടുകയില്ല എന്നല്ലയൊ ഈ ഉപനിഷത്തിൻെറ അൎത്ഥം? ഹിന്ദുക്കളിൽ ചിലരാൽ മാത്രം കലികാലമാണെന്നു് തീർച്ചപ്പെടുത്തപ്പെട്ട ഇക്കാലത്തു് കൂടി സത്തുക്കൾ കലിയെപ്പേടിച്ചു് ഉത്തരദിക്കിലേക്കു് ഓടിപ്പോകുന്നില്ല. ആത്മജ്ഞാനമില്ലാത്ത കൎമ്മന്മാരാണു് ഉത്തരദിക്കു് പുണ്യഭൂമിയാണു് അവിടെച്ചെന്നു് മരിച്ചാൽ മുക്തികിട്ടും എന്നു് ഭ്രമിച്ചു് അന്ത്യകാലത്തിൽ ഉത്തര ദിക്കിലേക്കു് ഓടിപ്പോകുന്നതു്. ഇപ്പോഴും ഹിന്ദുക്കൾ പലരും അങ്ങിനെ ചെയ്തുവരുന്നു. ഇങ്ങിനെ ആലോചിക്കുമ്പോൾ ശ്രീകൃഷ്ണനാൽ നേരിട്ടു് ഉപദേശിക്കപ്പെട്ട അൎജ്ജുനന്നു കൂടി കൎമ്മനായി കാലം കഴിച്ചുകൂട്ടുവാനെ കഴിവുണ്ടായിട്ടുള്ളു, ആത്മതത്വത്തെ അറിഞ്ഞു് ആനന്ദിച്ചു് അഭയത്തെ പ്രാപിപ്പാൻ കഴിഞ്ഞിട്ടില്ലെന്നു് സിദ്ധിക്കുന്നു. ഈ സ്ഥിതിക്കു് മററുള്ളവർ ഭഗവൽഗീതയാൽ ഭ്രമിച്ചു് കർമ്മന്മാരായി വലയുന്നതു് അത്ഭുതമല്ല കർമ്മന്മാരെ വഞ്ചകന്മാരാണെന്നു് വിഷ്ണുഭഗവാൻ പറഞ്ഞതാവിതു്:—

"ക്രിയയാസപരാ കേചിൽ
വ്രത ചര്യാതി സംയുതാഃ
അജ്ഞാന സംവൃതാത്മാനാഃ
സഞ്ചരന്തി പ്രതാരകാഃ"

അർത്ഥം— ചിലർ അജ്ഞാനത്താൽ ആത്മാവിനെ അറിയായ്കയാൽ യാഗം, ക്ഷേത്രനിർമ്മാണം, വിഗ്രഹാരാധനം, വ്രതം, തീർത്ഥസ്നാനം മുതലായ ക്രിയകളിൽ ആയാസപ്പെട്ടു് വഞ്ചകന്മാരായി സഞ്ചരിക്കുന്നു. ഇതിൽ പ്രതാരകാഃ— വഞ്ചകന്മാർ എന്നു് പ്രയോഗിച്ചതിൻെറ അഭിപ്രായം എന്താകുന്നു എങ്കിൽ, കൎമ്മന്മാരൊ ആത്മ

ജ്ഞാനമില്ലാതെ കമ്മങ്ങളിൽ ഭ്രമിച്ച് അലയുന്നു, കർമ്മ കാണ്ഡത്തെ പ്രബലപ്പെടുത്തി പ്രശംസിച്ച് ഭ്രമിപ്പിച്ച് അന്യന്മാരേയും വിഗ്രഹാരാധനാദി കർമ്മങ്ങളിൽ ഏർപ്പെടുത്തി ആനന്ദപദവിയിൽനിന്ന് തെററിച്ച് [തോല്പി ക്കുന്നു എന്നാകുന്നു. ഇങ്ങിനെയുള്ള പ്രബല ശ്രുതികളെ എടുത്തുകാണിച്ച് യുക്തികൊണ്ടും അനുഭവം കൊണ്ടും വിഗ്രഹാരാധനാദി കർമ്മങ്ങളുടെ ത്യാജ്യതയെ തെളിയിച്ച് കൊടുക്കുമ്പോഴം ഉത്തരം പറവാൻ നിർവ്വാഹമില്ലാതെ രാജയോഗരേഖയും എന്നെയും ദൂഷിച്ച് അപഹസിച്ച് എഴുതുന്നു. അതിന് ചില പണ്ഡിതംമാനികരം അനുമോദനപത്രത്തേയും കൊടുക്കുന്നു. ഇത് അത്ഭുതമല്ല.

## പദ്യങ്ങൾ

1. ബുദ്ധൻ വിഗ്രഹപൂജനാദികരണം
   ഖണ്ഡിക്കയാലാമഹാ-
   സിദ്ധൻതന്നെ നിഷിദ്ധനാക്കി നിതരാം
   നിന്ദിച്ചപോലെന്നെയും
   ക്രുദ്ധാന്തഃകരണാന്ധ കർമ്മഠജനം
   നിന്ദിപ്പതല്ലത്ഭുതം
   സിദ്ധാന്തത്തെയറിഞ്ഞ നമ്മുടെ ജനം
   നന്ദിപ്പതാണത്ഭുതം
2. കെടുത്താരഹോ കർമ്മഠന്മാർ പ്രപഞ്ചം
   കൊടുത്താർ വിഷത്തെദ്ദയാനന്ദനും ഹാ!
   കടുത്തോരു കോപത്തോടവ്വണ്ണമെന്നെ
   പ്പെടുത്താത്തതും പാർക്കിലാശ്ചര്യമല്ലൊ
3. ചിത്തപ്രസാദ വിനയാദി ഗുണം പരത്തും
   കൃസ്തുനെഹാ! കരിശിലന്നു തറച്ചുകൊന്നാർ

മത്ത്യപ്രമത്തരതുപോലെയിവൻെറനേരെ
ശസ്ത്രക്രിയക്കുതുനിയാത്തതുമത്ഭുതംതാൻ

4. ഹന്തെമുപ്പതു വെള്ളി നൽകി വശമാക്കി
ക്രിസ്തുവിൻ ശിഷ്യനെ
ക്രിസ്തുനെപ്പിടികൂടി ശത്രുനിവഹം ക്രൂശിൽ
തറച്ചീടിനാർ;
അപ്പോൾ കർമ്മികളെൻെറ ശിഷ്യരെ വശ—
ത്താക്കി ദുഷിച്ചീടിലും
മൽപ്രാണക്ഷതിചെയ്യീടാത്തതു
മഹത്തായീടുമത്യത്ഭുതം.

5. വാക്കൊട്ടും വില വെച്ചിടാതെ, മൃതിയില്ലാ
ത്മാവിനെന്നോതിയ
സോക്രട്ടീസ്സിനു നൽകിനാർ വിഷമഹൊ !
പോക്രിത്വമോക്കാവതൊ ?
പാർത്തട്ടിങ്കലിവണ്ണമക്രമിജനം പണ്ടിന്നു
മുണ്ടിപ്പൊഴെ—
ന്നോർത്തിട്ടെന്നെ ദുഷിച്ചകർമ്മികരംവിടാൻ-
മൂലം പെരുത്തത്ഭുതം !

6. ന്യായംവിട്ടു മദീയശിഷ്യരെ വശത്താക്കി
ദുഷിച്ചീടിലും
ഈയെൻ ഹിംസയെവിട്ടു കർമ്മികരംവസിച്ചീ
ട്ടുന്നതത്യത്ഭുതം;
ആയുസ്സിൻബലമോ, അതൊ ഇതുനൃപൻ
ശിക്ഷിക്കുമെന്നുള്ളാരാ-
ഭീയൊ, എന്നുടെസിദ്ധിയൊ, നരസമൂഹത്തി
ൻെറ നൽഭാഗ്യമൊ ?

ഹേ ആനന്ദകാംക്ഷികളെ ! ജാതിഭേദത്തെ അടിസ്ഥാന മാക്കിക്കൊണ്ടാകുന്ന കർമ്മങ്ങളെ കല്പിച്ചിട്ടുള്ളതു് ആ കർമ്മകാണ്ഡപ്രകാരം ശൂദ്രർക്ക് ബ്രാഹ്മണ ശുശ്രൂഷയെ അല്ലാതെ ബ്രാഹ്മണ കർമ്മങ്ങളെ ചെയ്യാൻ അധികാര മില്ല, ചെയ്താൽ അധഃപതിക്കും എന്നാകുന്നു വിധി. ഇതിനെ ഇതിൽ 4—ാം ഭാഗത്തു് തെളിയിച്ചിട്ടുണ്ടു് പോരെങ്കിൽ,

"തദ്വച്ഛൂദ്രാശ്ചയേ കേചിൽ
ബ്രാഹ്മണാചാര തൽപരാഃ
ഏതേഷാം നഷ്ടബുദ്ധീനാം
പരലോകാഃ കഥം ഭവൽ"

അർത്ഥം— അപ്രകാരം ചില ശൂദ്രരും ബ്രാഹ്മണാചാര തൽപരന്മാരായിരിക്കും. ഈ ബുദ്ധികെട്ടവർക്ക് പര ലോകം (മുക്തി) സിദ്ധിക്കയില്ല എന്നു് അദ്ധ്യാത്മ രാമായണത്തിൽ പറഞ്ഞിരിക്കുന്നു. ജാതിഭേദകല്പന യില്ലാത്ത ജ്ഞാനകാണ്ഡപ്രകാരമൊ അജ്ഞാനഭേദദൃഷ്ടി യെ വർദ്ധിപ്പിക്കുന്ന വിഗ്രഹാരാധനാദി കർമ്മങ്ങൾ ദ്വിജ ന്മാർക്കും ആക്കും ആവശ്യമില്ല. ഇതിൽ പ്രബല പ്രമാണ യുക്ത്യനുഭവപൂർവ്വം തെളിയിച്ചിട്ടുണ്ടു്. ജ്ഞാനകാണ്ഡ പ്രകാരവും കർമ്മകാണ്ഡപ്രകാരവും ആവശ്യവും അധികാ രവും ഇല്ലാത്ത പൂണുനൂൽ ധാരണാവിഗ്രഹാരാധനാദി കർമ്മങ്ങൾ ധർമ്മഹേതുവായൊ ശർമ്മഹേതുവായൊ ഭവി ക്കുന്നതു് എങ്ങിനെയാണ്? ഹേ കൂട്ടരെ ! ദുഃഖകർമ്മങ്ങളെ പൊത്തിപ്പിടിച്ച് എന്തിനു് ദുഃഖകുട്ടികളായിതീരുന്നു? നാം ദുഃഖകുട്ടികൾ അല്ല, അതാകുന്നു ആരും ദുഃഖത്തെ ആഗ്രഹി ക്കാത്തതു്. നാം ആനന്ദക്കുട്ടികളാകുന്നു, അതാകുന്നു ആച ണ്ഡാലപര്യന്തമുള്ള ഹിന്തുക്കളും സർവ്വമതസ്ഥരും ആന ന്ദത്തെ കാംക്ഷിക്കുന്നതു്.

"ആനന്ദാദ്ധ്യേവഖല്വിമാനിഭൂതാനി ജായന്തെ"

ഇതാ ശ്രുതിയും ആനന്ദത്തിൽ നിന്നാകുന്ന സർവ്വജീവികളും ഉണ്ടായതെന്നു ഘോഷിക്കുന്നു. ഈ ആനന്ദത്തോടു ചേർക്കുന്നതും ചേരുന്നതുമാകുന്ന രാജയോഗം. ഇതിന്നു സർവ്വന്മാരും അധികാരികളാകുന്നു. അതിന്നു പ്രമാണം.

"അയം ഗുഹ്യോരാജയോഗ
സ്സർവ്വ വർണ്ണാശ്രമക്ഷമഃ
ഹീനാനാം പതിതാനാഞ്ച
സങ്കരാണാം തഥൈവ ച
സ്ത്രീണാഞ്ചരാജയോഗോയം
പാവനഃക്രമസിദ്ധിദഃ"

അർത്ഥം-രാജയോഗം എല്ലാ ജാതിക്കാർക്കും ബാലന്നും കുടുംബിക്കും വാനപ്രസ്ഥന്നും സന്യാസിക്കും ഹീനന്മാർക്കും ഭ്രഷ്ടന്മാർക്കും വ്യഭിചാരിണീ പുത്രന്മാർക്കും സ്ത്രീകൾക്കും പററിയതും പാവനമായതും മുക്തിയെ കൊടുക്കുന്നതും ആകുന്നു.

## പദ്യങ്ങൾ

ക്ഷീണന്നും ശക്തന്നും പാൽ രസകരമതുപോൽ
രാജയോഗം നിനച്ചാൽ
ആണിന്നും പെണ്ണിന്നും പിന്നൊരുലിപിയറി-
യാത്തോർക്കുമാഢ്യർക്കുമോർക്കും
പാണന്നും പാട്ടികൾക്കും പറയനുമൊരു
പോൽ മുക്തിനൽകുന്നതല്ലൊ
കാണാതീ യോഗസൌഖ്യം തെററി പറയരുതെ
പണ്ഡിത പ്രൌഢരെഹേ!

2. ഉണ്ടെന്നാൽ രാജയോഗാമൃതരസ മൊരു
വൻ ബിംബപൂജാദികർമ്മ-
ക്കുണ്ടിൽച്ചാടില്ല, മററുള്ളവരെയു മതിനായ്
പ്രേരണം ചെയ്കയില്ല;
കണ്ടീടാതാ രസത്തെ പ്രഥമ പടവഹോ
ബിംബപൂജാദിയെന്നായ്
കൊണ്ടാടീടുന്നു, നമ്മെത്തെറിപ്പറയുകയും
ചെയ്തുകൊള്ളുന്നു കേചിൽ.

3. കണ്ടോൻ മണ്ടുമൊ, കർമ്മകാണ്ഡകഠിന
ത്തീക്കുണ്ടിൽ വീണിടുമോ ?
കുണ്ടാമണ്ടി പറഞ്ഞുകൊണ്ടു വരുമൊ
യോഗത്തെ നിന്ദിക്കുമോ ?
പണ്ടുള്ളോരു പറഞ്ഞതൊക്കെ ശരിയെ-
ന്നോതീടുമോ, ഗീതയും
കൊണ്ടെന്നോടു കയർത്തു ചാടി വരുമോ
മിണ്ടീടുമോ വല്ലതും ?

4. കർമ്മക്കാരണവൻെറ കാര്യമഖിലം
നോക്കുന്ന ഹേ കൂട്ടരെ!
എന്നേലെന്തിനു വൈര മെന്തിനു വൃഥാ
ദൂഷ്യം കഥിക്കുന്നുമാം?
ബ്രഹ്മാനന്ദപദത്തിൽ വാഴുവതിനായ്
സന്മാർഗ്ഗമോതുന്നു ഞാൻ.
അജ്ഞാത്മത്തിനു വിഘ്നകർമ്മമഖിലം നിർമ്മൂല-
മാക്കുന്നു ഞാൻ

5. ശ്വാനന്മാരുടെ മാതിരിക്കടിപിടികൂട്ടുന്ന
ജാതിഭ്രമാൽ

നാനാദോഷമുദിച്ചീടുന്നതു മഹാന്മാ
ക്കൊക്കെ ബോദ്ധ്യം ദൃഢം,
ഞാനാദോഷ മകററിടുന്നവളവിലെൻ
മോക്ഷപ്രദീപത്തിനാൽ
ഊനം നമ്മിലുരപ്പതിന്നുശരിയൊ
ഹേ പണ്ഡിതപ്രൌഢരെ ?

6. ക്ഷേത്രം വിഗ്രഹപൂജനം വ്രതചയം
തീർത്ഥാടനം മുഖ്യമെ
ന്നോർത്തീട്ടങ്ങിനെയാർത്തിപൂണ്ടുഴലുമീ
മർത്ത്യർക്കു മോക്ഷത്തിനായ്
ഗാത്രത്തിങ്കൽ വിളങ്ങിടുന്നപരനിൽ
ച്ചേർക്കുന്ന യോഗത്തിനെ
കീർത്തിക്കുന്നൊരു നമ്മിലീർഷ്യ ശരിയൊ
ഹേ പണ്ഡിതപ്രൌഢരെ ?

7. മുമ്പുണ്ടായ മഹജ്ജനങ്ങളധികം
നിന്ദിച്ച ജാതിഭ്രമ-
ക്കമ്പം പൂണ്ടുഴലുന്ന കർമ്മഠരെയും
തൽകർമ്മകാണ്ഡത്തെയും,
വമ്പന്മാരവർപോയ ബോധവഴിയെ
ക്കാട്ടുന്നൊരെന്നിൽപരം
തുമ്പില്ലായ്മയുരപ്പതിന്നു ശരിയൊ
ഹേ പണ്ഡിതപ്രൌഢരെ ?

8. ബിംബസ്ഥാപനകൊണ്ടു ശർമ്മവഴിയെ
ക്കല്പിട്ടടക്കും വിധൌ
ശർമ്മത്തിൻവഴി യോഗമെന്നൊരു മഹാ
വജ്രാൽത്തുറക്കുന്നു ഞാൻ,

ഇമ്മാഹാത്മ്യമറിഞ്ഞിടാതെ യിവനെത്തെ
മ്മാടിയെന്നോതിയാൽ
സമ്മാനിച്ചനമോദപത്രവുമഹൊ നൽകുന്ന
വിദ്വജ്ജനം !

9. ജ്ഞാനീഞ്ഞാൻ പണ്ഡിതൻഞാൻ കവികുല
തിലകൻ ഞാൻ മഹായോഗിരാജൻ
ജ്ഞാനാഢ്യൻ സ്വാമിയെന്നും ബഹുമതിയെ
ലഭിച്ചുള്ള പേരുണ്ടനേകം !
ആരും കർമ്മാസ്വരൻ തൻഗളതലമരിവാ
നദ്യമിക്കന്നതേയി–
ല്ലാനന്ദത്തെ കൊടുക്കന്നമ്മതവഴി
പരത്താനമില്ലാരുമിന്നു് ?

10. ഞാനെമ്മേ ബീയെയോ സൽജഡ്ജിയൊ
നൃപനോ പൂണന്നൂലുള്ള പൂജ്യൻ
താനോ യൂറോപ്യനോ ഞാനധികധനിക
നോ ആയിരുന്നീടിലെന്നെ
താനെ മാനിക്ക, മെന്നെ ത്തെറിപറകയുമി
ല്ലില്ല, യോഗം പരത്താൻ
നൂനം രാജാക്കളും തൽ പ്രബലരുമധികം
ചേരുമെന്നോട്ടുകൂടി.

11. ശക്തിക്കൊത്ത കണക്കെ യോഗവഴി–
യെപ്പാരിൽ പരത്തും വിധൌ
ശക്തന്മാർ ബഹുകർമ്മകാണ്ഡനിരതന്മാ
രിന്നു ശത്രുക്കളും,

യുക്തികൊട്ടു മട്ടത്തിടാത്ത വചനം ചൊല്ലു
ന്നഹാ പണ്ഡിതർ
ദിക്കൊക്കിങ്ങിനെ ഹിന്ദുസന്തതി വൃഥാ
ദുഃഖിക്കമൊറായിഹാ !

12. അന്നംഭക്ഷിക്കുവാനീ യഖിലമനുജരി–
ങ്ങർഹരാകുന്നുവെല്ലൊ,
തിന്നീടാം പഞ്ചസാരാ ശിശുവിനുമതു
പോൽ രാജയോഗത്തെയാർക്കും
നന്നായ് ശീലിച്ചുകൊള്ളാം പരമപദവി
യിൽചേർന്നു ദുഃഖങ്ങരം തീർക്കാം,
എന്നും വാഴാം സുഖത്തോടതിനു തുനിയു–
വിൻ ലോകരെ! ധീരരെ ! ഹെ.

13. ഗീതാ നിഷ്കാമ കർമ്മത്തിനെ യരുളിയിരിക്കു
ന്നുവെന്നോർത്തു നിങ്ങരം
ചേതോമോഹത്തിനെപ്പൂണ്ടഹഹ! സുഖകരം
രാജയോഗം വെടിഞ്ഞാൽ,
സ്ഫീതാനന്ദം ലഭിക്കാ, പെരുവഴിയതിലാ
യജ്ജുനൻ ചത്തപോലെ
പാതം നേരിട്ടു ചാകും, വിടുക വിടുകഹേ
കർമ്മകാണ്ഡഭ്രമത്തെ!

ഹേ സാരഗ്രാഹികളെ! "വിവേകാനന്ദസ്വാമികളുടെ ഗുരു രാമകൃഷ്ണപരമഹംസൻ ക്ഷേത്രത്തിൽ വളരെക്കാലം വിഗ്രഹാരാധകനായിരുന്നു, പിന്നീട് ജ്ഞാനിയായിത്തീർന്നു; അതുകൊണ്ട് വിഗ്രഹാരാധന ജ്ഞാനത്തിന്നു അടിപ്പടിയാകുന്നു" എന്നു് വിശേഷിച്ചും കർമ്മികരം വാദിക്കുന്നു. ഇതു് ഏതുപോലെ ഇരിക്കുന്നു എങ്കിൽ, വാത്മീകിമഹഷി

വളരെക്കാലം വഴിപോക്കന്മാരോട് പിടിച്ചുപറിച്ച് നടന്നിരുന്നു, പിന്നീട് മഹാജ്ഞാനിയായി; അതുകൊണ്ട് പിടിച്ചുപറിക്കുന്നതു് ജ്ഞാനത്തിന്നു് അടിപ്പടിയാണെന്നു് പറയുംപോലെ ഇരിക്കുന്നു. കഷ്ടം! കഷ്ടം! ചില കള്ളന്മാർ കവർച്ചചെയ്തു് ജേലിൽ കിടന്നു് വിട്ടതിന്നു് ശേഷം മര്യാദക്കാരായി നടന്നു കാണുന്നുണ്ട് അതുകൊണ്ട് കവർച്ച മുതലായ കർമ്മങ്ങൾകൊണ്ട് ജേലിൽ കിടന്നു് ദണ്ഡം അനുഭവിക്കുന്നതു് മര്യാദ നടപ്പിനുള്ള അടിപ്പടിയാണെന്നു, വിചാരിച്ച് കട്ട് ജേലിൽ കിടപ്പാൻ ശ്രമിക്കുന്നതു് എന്തൊരു അന്ധതയാണ്? ഹേ കൂട്ടരെ? രാമകൃഷ്ണപരമഹംസൻ ജ്ഞാനിയായിട്ടുണ്ടെങ്കിൽ അതു് ജ്ഞാനഗുരുവിന്റെ ഉപദേശംകൊണ്ട് വിഗ്രഹാരാധനയെ വിട്ട് ജ്ഞാനം അഭ്യസിച്ചതുകൊണ്ടായിരിക്കണം. വാല്മീകി മഹർഷി സപ്തർഷികളുടെ ഉപദേശംകൊണ്ട് പിടിച്ചുപറിവിട്ട് ഏകാഗ്രചിത്തനായിരുന്നതുകൊണ്ടാകുന്നു ജ്ഞാനിയായതു്. വിശേഷിച്ച് ഈയിടയിൽ ചില ബിംബപ്രതിഷ്ഠാ കർത്താക്കന്മാർ "തങ്ങൾ ജ്ഞാനികളാണെന്നും കർമ്മികളുടെ നിർബ്ബന്ധത്താൽ ക്ഷേത്രം കെട്ടിച്ച് പ്രതിഷ്ഠിക്കുന്നതാണെന്നും" പറഞ്ഞുതുടങ്ങിയിരിക്കുന്നു എന്നു മാത്രമല്ല, ചില മാസികക്കാരെകൊണ്ട് അപ്രകാരം എഴുതിക്കുകയും ചെയ്തിരിക്കുന്നു. പ്രവൃത്തികൊണ്ടല്ലയോ അവർ ജ്ഞാനികളാണെന്നു് തെളിയിക്കേണ്ടതു്? പ്രതിഷ്ഠാകർത്താക്കന്മാർ ക്ഷേത്രങ്ങളിൽ അജ്ഞാനകല്ലിനെ പ്രതിഷ്ഠിച്ച പ്രതിഷ്ഠതന്നെ അവർ അജ്ഞാനികളാകുന്നു എന്നതിലേക്കു് മായാത്ത ശിലാസ്തംഭമായിരിക്കുന്നു (തെളിവായിരിക്കുന്നു) അങ്ങിനെയിരിക്കെ വാക്കുകൊണ്ടും മാസികകൊണ്ടും സർട്ടിഫിക്കറ്റുകൊണ്ടും പ്രതിഷ്ഠാകർത്താക്കന്മാർജ്ഞാനികളാണെന്നു് വരുത്തിക്കൂട്ടുന്നതിനെ ജ്ഞാനഹീനന്മാരല്ലാതെ ആർ വിശ്വസിക്കും? വ്യഭിചരിച്ചുകൊണ്ട് നടക്കുന്ന ഒരു മഹാവ്യഭിചാരിണി, ഞാൻ പതിവ്രതയാകുന്നു, കാമികളുടെ

നിർബ്ബന്ധംത്താൽ വ്യഭിചരിക്കുകയാണ് എന്നു് പറകയും, മാസികാപത്രങ്ങൾകൊണ്ടു് അപ്രകാരംതന്നെ ഉൽഘോഷിപ്പിക്കുകയും പതിവ്രതയാണെന്നു് സർട്ടിഫിക്കററ് വാങ്ങി കഴുത്തിൽ കോത്തു് കെട്ടുകയും ചെയ്തുകൊണ്ടു് പതിവ്രതയാകുമോ? ഇല്ല. വ്യഭിചരിക്കുന്നവൾ വ്യഭിചാരിണിതന്നെ. പതിവ്രതയല്ല, തീർച്ചതന്നെ. അപ്പോലെ ബിംബപ്രതിഷ്ഠയെ ചെയ്യുന്നാൾ മൂത്ത കമ്മിതന്നെ. ജ്ഞാനിയല്ല, സംശയമില്ല. "ദേഹം നശിച്ചുപോകുന്നതാകുന്നു. അതിൽ ചില കാമുകന്മാർക്കു് അത്യാശയും കാണുന്നു; എന്നാൽ അവരുടെ ആശയെ ഈ ദേഹംകൊണ്ടു് സാധിച്ചു് കൊടുത്തു കുറെ പണം ശേഖരിച്ചു് അതിനെ വിദ്യാഭ്യാസത്തിലേക്കും ശാശ്വതധമ്മ സ്ഥാപനങ്ങൾക്കും ഉപകാരപ്പെടുത്താമെന്നു് വിചാരിച്ചു് വ്യഭിചരിക്കുന്നതാകുന്നു; വാസ്തവത്തിൽ ഞാൻ പതിവ്രതതന്നെ" എന്നു് വ്യഭിചാരിണി പറയുന്നതുപോലെ ഇരിക്കുന്നു, പ്രതിഷ്ഠാകർത്താവു് "ഞാൻ വാസ്തവത്തിൽ ജ്ഞാനിതന്നെ പ്രതിഷ്ഠിച്ചു് കുറെ പണം ശേഖരിച്ചു് സ്വസമുദായത്തിന്റെ ഉന്നതിക്കുവേണ്ടി വിദ്യാഭ്യാസാദികളിൽ ഉപയോഗപ്പെടുത്താമെന്നു് വിചാരിച്ചു് ക്ഷേത്രം കെട്ടിച്ചു് ബിംബപ്രതിഷ്ഠയെ ചെയ്യുന്നതാകുന്നു" എന്നു് പറയുന്നതു് ഇങ്ങിനെ പറയുന്നതു് "ബിംബപ്രതിഷ്ഠാ കർത്താക്കന്മാർ അജ്ഞാനികളാകുന്നു" എന്നു് നമ്മുടെ സിദ്ധഗ്രന്ഥപ്രചാരം നിമിത്തം പല സാരഗ്രാഹികളും അഭിപ്രായപ്പെട്ടു തുടങ്ങിരിക്കുന്നതിനെ പരിഹരിപ്പാൻ വേണ്ടിയാകുന്നു. ഇതു് ഒരു പരിഹാരമാകയില്ല. ജ്ഞാനിയിൽനിന്നു് അജ്ഞാന പ്രതിഷ്ഠ പുറപ്പെടുകയില്ല. കസ്തൂരിപ്പാത്രത്തിൽനിന്നു് മദ്യഗന്ധം പുറപ്പെടുകയില്ല. തീർച്ചതന്നെ. ഹെ സാരഗ്രാഹികളെ! ജാത്യാചാര വിഗ്രഹാരാധനാദികളെ ഖണ്ഡിച്ചതുകൊണ്ടു് ജാത്യാചാരകർമ്മ

നിഷ്പന്മാർ എന്നെയും എൻെറ കൃതികളെയും ദൂഷിക്കുന്നതു പോലെ, "ദൈവം സൃഷ്ടിസ്ഥിതിസംഹാരകർത്താവാണ്. ദയാനിധിയാണ്''' എന്നും മററും ദൈവത്തെ സഗുണമായി പറയുന്ന പക്ഷത്തേയും ഞാൻ ഖണ്ഡിച്ചതു കൊണ്ട് ക്രിസ്ത്യന്മാർക്കും ബ്രഹ്മസമാജക്കാർക്കും ആര്യസമാജക്കാർക്കും എന്നു വേണ്ട, സഗുണവാദികളായ സർവ്വമതക്കാർക്കും എന്നെയും എൻെറ കൃതികളെയും ദൂഷിപ്പാൻ അവകാശമുണ്ട്. ദൂഷിക്കുന്നതുമുണ്ട്. അങ്ങിനെയല്ലെ? ഒരുവൻ കോങ്കണ്ണനായാലും "എന്താ കോങ്കണ്ണാ വർത്തമാനം''എന്നു ചോദിച്ചാൽ, അവൻ നിൻെറ അച്ഛനാണ് കോങ്കണ്ണൻ'' എന്നു് ഇങ്ങോട്ടു് തെറിപറയും, പറഞ്ഞതു് പരമാർത്ഥമാണെന്നു് വിചാരിച്ച് ക്ഷമിക്കയില്ല. ഇങ്ങിനെയാണ് ലോകസ്ഥിതി. അതുകൊണ്ട് ദൂഷകന്മാരുടെ അധികപക്ഷത്തെ വിശ്വസിക്കരുതു്,എൻെറ കൃതികളെവരുത്തിവായിച്ചാൽ, നിങ്ങൾക്ക് മതവലകളിൽപ്പെട്ടു് അസ്വാതന്ത്ര്യന്മാരായിദുഃഖിപ്പാൻ സംഗതിവരികയില്ല. ഒരുവൻ മാത്രം പറഞ്ഞതായാലും യുക്തിക്കും അനുഭവത്തിന്നും ഒത്തതിനെയാണ് മതവിഷയത്തിൽ എടുക്കേണ്ടതു് അങ്ങിനെ ചെയ്യാതെ, അധികപക്ഷത്തെ സ്വീകരിച്ചാൽ അജ്ഞാന ദുഃഖത്തിൽ ആണ്ടു പോകയെ ഉള്ളൂ. ദുർല്ലഭമായ യുക്തിവചനത്തെ എടുക്കാതെ, അധികപക്ഷത്തെ അംഗീകരിക്കയാൽ ഇന്നും ഹിന്തുക്കൾ ജാതിഭേദം നിമിത്തം അർത്ഥമില്ലാതെ അനുഭവിക്കുന്ന അജ്ഞാനദുഃഖത്തിനും അടിപിടിക്കും ആപത്തിന്നും അവധിയുണ്ടോ? ഇങ്ങിനെഎന്തെല്ലാം? അന്യമതക്കാരും പ്രകാരാന്തരമായി അനുഭവിക്കുന്ന മതദുഃഖം അനവധി 'വന്ധ്യാപുത്രനാണ്'. സൃഷ്ടിസ്ഥിതി സംഹാരകർത്താവ് ഇഹപര സുഖദാതാവ് കരുണാനിധി ഭജനീയൻ' എന്നു് പണ്ട് എഴുതിവെച്ചിട്ടുണ്ടെങ്കിൽ അതു ഒരു പൂജ്യമതമായത്തീർന്നേനെ കപടപ്രമാണങ്ങളും ശശവിഷാണംപോലെ ഇല്ലാത്ത

ജാതിഭേദാദികളും പൂജ്യസ്ഥാനത്തിലെത്തിയ സ്ഥിതിക്ക് വന്ധ്യാപുത്രനും പൂജ്യസ്ഥാനത്തിലെത്തുന്നതിന്നു് എന്താ വിരോധം ?

എന്നു്

ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

**ചോദ്യം**

രാമാവതാരത്തിൻെറ എത്രയോ പിമ്പാണല്ലൊ ബുദ്ധാവതാരം ? അപ്പോഠം രാമൻ എങ്ങിനെയാണ് ബുദ്ധാവസ്ഥയെ ഇച്ഛിച്ച എന്നു് ഇതിൽ ''നാഹം രാമൊ'' എന്നാദിയായ പദ്യം കൊണ്ടു് പറഞ്ഞതു് ?

**ഉത്തരം**

ചക്രം തിരിയുംപോലെ കാലങ്ങളും രാമാദ്യവതാരങ്ങളും ചുററിക്കൊണ്ടിരിക്കുന്നു എന്നാണ് ഹിന്തുമതം പറയുന്നതു്. ആ സ്ഥിതിക്ക് രാമാവതാരം മുമ്പും ബുദ്ധാവതാരം പിമ്പും ഇങ്ങനെ ചുററിവരാമല്ലൊ ? ആ ചുററലിൽ ബുദ്ധന്നുശേഷംഉണ്ടായ രാമനാണ് ബുദ്ധാവസ്ഥയെ ഇച്ഛിച്ചതു് എന്നു് ഹിന്തുക്കഠംക്ക് സമാധാനിപ്പാനെ നിർവ്വാഹമുള്ളു. ഞാൻ ഹിന്തുക്കളുടെ പ്രമാണത്തെയല്ലയൊ ഉദാഹരിച്ചിട്ടുള്ളതു് ?

പല രാമാവതാരങ്ങളും പല ബുദ്ധാവതാരങ്ങളും ഉണ്ടായിട്ടുണ്ടെന്നു് വസിഷ്ഠാദി പ്രമാണങ്ങളും പറയുന്നുണ്ടല്ലൊ ?

ഇതി വിഗ്രഹാരാധനാഖണ്ഡനം.

**സമാപ്തം**

# സന്തുഷ്ട ജീവിതം

മനഃശാന്തിക്ക് ഒരു പുതിയ പുസ്തകം. ലളിതവും ശാസ്ത്രീയവുമായ പ്രതിപാദനം. നിർമ്മലാനന്ദയോഗിയുടെ ഈ പുതിയപുസ്തകം ഉള്ളിൽ ഉണ്മയും ഉണർവ്വും മഹത്വത്തിൻെറ വെണ്മയും നിറകതിർ വീശി പ്രകാശിപ്പിക്കുവാൻ ഉതകുന്ന ഒരപൂർവ്വ ഗ്രന്ഥമാണെന്നു് പണ്ഡിതന്മാരും പത്രങ്ങളും പരക്കെ പ്രശംസിച്ചിരിക്കുന്നു.

മനഃശാന്തിക്ക് ആരും വരുത്തി വായിച്ചിരിക്കേണ്ട ഈ പുസ്തകത്തിൻെറ വില 15 ക മാത്രം.

15ക. അയച്ചു ആവശ്യപ്പെടുക.

# മോക്ഷപ്രദീപം

പരിഷ്കരിച്ച 16-ാം പതിപ്പ് വില 35ക.

"മോക്ഷപ്രദീപത്തിൽ ശിവയോഗി എഴുതിയിരിക്കുന്നതിലും ലളിതമായി ആർക്കും ഇനി പറഞ്ഞുകൊടുക്കാനാവില്ല. ഈ സദ്ഗ്രന്ഥത്തിലെ 350 പേജുകൾ ശ്രദ്ധയോടെ ഒന്നു വായിച്ചുപഠിക്കുവാൻ ജനങ്ങൾക്ക് താല്പര്യം ഉണ്ടാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു

നിത്യചൈതന്യയതി

ആവശ്യപ്പെടുക.

നിർമ്മലാനന്ദയോഗി
പ്രസിഡണ്ട്
സിദ്ധാശ്രമം P. O.
ആലത്തൂർ 678 541.

# ബ്രഹ്മാനന്ദസ്വാമി ശിവയോഗി കൃതികൾ

| | | |
|---|---|---|
| ആനന്ദാദർശം | | 1927 |
| ആനന്ദാദർശാംശം | | 1928 |
| മോക്ഷപ്രദീപം | | 1905 |
| ,, | (ഇംഗ്ലീഷ്) | 1950 |
| ,, | (ഹിന്ദി) | 1929 |
| ,, | (തമിഴ്) | 1949 |
| ആനന്ദ സോപാനം | | 1913 |
| ആനന്ദസൂത്രം | | 1910 |
| ,, | (ഇംഗ്ലീഷ്) | 1951 |
| ആനന്ദവിമാനം | | 1916 |
| സിദ്ധാനുഭൂതി | | 1903 |
| വിഗ്രഹാരാധനാഖണ്ഡനം | | 1916 |
| ,, | (തമിഴ്) | 1953 |
| ആനന്ദമതപരസ്യം | | 1919 |
| ,, | (ഇംഗ്ലീഷ്) | 1951 |
| ആനന്ദക്കുമ്മി | | 1920 |
| ആനന്ദഗുരുഗീത | | 1928 |
| ആനന്ദകല്പദ്രുമം | | 1905 |
| സ്ത്രീവിദ്യാപോഷിണി | | 1899 |
| രാജയോഗപരസ്യം | | 1914 |
| ശിവയോഗ രഹസ്യം | | 1893 |
| ആനന്ദഗാനം | | 1923 |

ആവശ്യപ്പെടേണ്ട മേൽവിലാസം : നിർമ്മലാനന്ദയോഗി,
ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം, P·B·No. 1
പി. ഒ. ആലത്തൂർ, 678 541, പാലക്കാട് ജില്ല.

ഫോൺ: 342